# സമുദായക്കേസ്സ്

# സുപ്രീംകോടതിവിധി

K. I. Ninan, B.Sc., B.L.,
Advocate,
Kottayam.

## *Moran Mar Basselios Catholicos*

**Versus**

**Avira & Others**

Printed at the Kerala Printers, Kottayam.

## സമുദായക്കേസ്സ്

# സുപ്രീംകോടതിവിധി

പരിഭാഷകൻ

കെ. മാത്തൻ ബി. എസ്സ്‌സി; ബി. എൽ.

വില 10 അണ.

പ്രസാധകൻ

റവ: ഡീക്കൻ. എം. ററി. ജോസഫ് ബി. എ.

പഴയസിമ്മനാരി, കോട്ടയം.



കിഴക്കിൻെറ കാതോലിക്കോസും

മലങ്കര മെത്രാപ്പോലീത്തായുമായ

**നി. വ. ദി. മ. ശ്രീ. മോറാൻ മാർ ബസ്സേലിയോസ്**

ബാവാ തിരുമനസ്സുകൊണ്ട്.

# സമുദായക്കേസ്സ്

## സുപ്രീംക്കോടതിവിധി

ഇൻഡ്യൻ സുപ്രീംകോടതിയിൽ ബഹുമാനപ്പെട്ട ചീഫ്ജസ്റ്റീസ് മി. എസ്സ്.ആർ. ദാസ്സ് .ബഹുമാനപ്പെട്ട ജസ്റ്റീസന്മാരായ മി. ഭഗവതി, മി. സിൻഹാ, മി. സുബ്ബ റാവു, മി. വാഞ്ചു എന്നിവർ ഉൾക്കൊള്ളുന്ന കോൺസ്റ്റിറ്റ്യൂഷൻ ബഞ്ചിൽ മോറാൻ മാർ ബസ്സേലിയോസ് കാതോലിക്കോസ് അപ്പീൽ വാദിയായി തുകലൻ പൗലോഅവിരാ തുടങ്ങിയവരെ അപ്പീൽ പ്രതികളാക്കികൊണ്ടു് 1958-ലെ സി. എ. 267-ാം നമ്പരായി ബോധിപ്പിച്ചഅപ്പീൽകേസിന്റെവിധി12-9-1958-ൽ സുപ്രീംകോടതിയുടെ കോൺസ്റ്റിറ്റ്യൂഷൻ ബഞ്ചു് ഐകകണ്ഠ്യേന പ്രസ്താവിച്ചു.

1119-ലെ ഏ. എസ്സ്. 1-ാം നമ്പർ അപ്പീൽ വ്യവഹാരത്തിൽ കേരളാ ഹൈക്കോടതി, 1113-ലെ ഒ. എസ്സ്. 111-ാം നമ്പർ അസ്സൽ വ്യവഹാരത്തിലെ കോട്ടയം ജില്ലാക്കോടതിയുടെ വിധി അസ്ഥിരപ്പെടുത്തികൊണ്ടു് വിധിച്ചതിന്മേലുള്ള അപ്പീലായിരുന്നു ഇതു്.

അപ്പീൽവാദി മോറാൻ മാർ ബസ്സേലിയോസ്

കാതോലിക്കോസ്സിനുവേണ്ടി ബാരിസ്റ്റർ ശ്രീ. എം. കെ. നമ്പ്യാർ, അഡ്വൊക്കേററന്മാരായ മി. എം ഏബ്രഹാം, മി.എസ്സ് എൻ. ആൻഡ്ലി എന്നിവരും, ഒന്നാം അപ്പീൽ പ്രതിക്കുവേണ്ടി അഡ്വൊക്കേററന്മാരായ ശ്രീമാന്മാർ. കെ.പി.ഏബ്രഹാം, എം. ആർ. കൃഷ്ണ പിള്ള, പി. ശിവരാമയ്യർ, എസ്സ്. സുബ്രഹ്മണ്യയ്യർ, പി. പി. ജോൺ എന്നിവരും, മൂന്നാം അപ്പീൽപ്രതിക്കുവേണ്ടി അഡ്വൊക്കേററന്മാരായ മി. ററി എൻ. സുബ്രഹ്മണ്യയ്യർ, മി. ജി. ബി. പൈ എന്നിവരും, നാലാം അപ്പീൽ പ്രതിക്കുവേണ്ടി അഡ്വൊക്കേററന്മാരായ മി. ജി. ബി. പൈ, മി. സർദാർ ബഹദൂർ സഹറയാ എന്നിവരും ഹാജരായിരുന്നു.

## വിധിന്യായം

ഈ കേസിലെ പോയിൻറുകൾ ഗ്രഹിക്കുന്നതിന്, മലങ്കര യാക്കോബായ സുറിയാനിസമുദായത്തിലെ രണ്ടു മത്സരകക്ഷികളുടെ ഇടയിൽ ദീർഘകാലമായി നിലനിന്നു വരുന്നതും, സഭയുടെ ഗതിയിൽ നാശകരമായചെലവുകൾ ഉൾക്കൊള്ളുന്ന സുദീർഘമായ ഒരു വ്യവഹാരത്തിന് ഇടയാക്കിയതുമായ, അഭിപ്രായവ്യത്യാസത്തിൻെറ ഉല്പത്തിയേക്കുറിച്ചുള്ള വസ്തുതകൾ ചുരുക്കമായി വിവരിക്കേണ്ടതു് ആവശ്യമാണ്.

## സഭയുടെ ഉല്പത്തി

മലബാറിൽ മലങ്കര യാക്കോബായ സുറിയാനിക്രിസ്ത്യാനികൾ എന്നു പൊതുവേ അറിയപ്പെടുന്ന ഒരു ക്രൈസ്തവ സമുദായം ഉണ്ട്. ഈ സമുദായത്തിൻെറ ഉല്പത്തി ഏ. ഡി. 52-ാം മാണ്ടാണ്. അന്നു

യേശുക്രിസ്തുവിൻെറ ശിഷ്യന്മാരിൽ ഒരുവനായ സെൻറ് തോമസ്സ് മലബാറിൽ എത്തി അവിടെ ക്രൈസ്തവ സഭ സ്ഥാപിച്ചു. ഏ. ഡി. 1599-ൽ ഇൻഡ്യയുടെ പശ്ചിമതീരത്തെ പോർട്ടുഗീസ് രാഷ്ട്രീയാധികാരത്തിൻെറ സ്വാധീനത്തിൽപ്പെട്ട് ഈ സമുദായം റോമൻകത്തോലിക്കാ വിശ്വാസം സ്വീകരിച്ചു. ഈ ആശ്ലേഷം അധികംനാരം നീണ്ടുനിന്നില്ല. 1654-ൽ നടത്തപ്പെട്ട മട്ടാഞ്ചേരി സമ്മേളനത്തിൽവച്ചു റോമൻ കത്തോലിക്കാ പരമാധികാരത്തെ വലിച്ചെറിയുകയും, മലബാറിലെ സഭ അന്ത്യോഖ്യാ പാത്രിയർക്കീസിൻെറ അധികാരത്തിൽ വരികയും ചെയ്തു. മലബാറിൽ മെത്രാപ്പോലീത്തന്മാരെ വാഴിക്കുന്നതിന് അന്ത്യോഖ്യാ പാത്രിയർക്കീസ്, മെത്രാപ്പോലീത്തന്മാരെ നിയോഗിക്കുവാൻ തുടങ്ങി. പിൽക്കാലങ്ങളിൽ പാത്രിയർക്കീസ് തന്നെത്താൻ മലങ്കരയ്ക്കു മെത്രാന്മാരെ വാഴിച്ചു. അങ്ങനെ 1840-ൽ അന്നത്തെ അന്ത്യോഖ്യാ പാത്രിയർക്കീസു തന്നെ, സിറിയായിലേക്കു മെത്രാൻ പട്ടത്തിനു ചെന്ന മാർ മാത്യൂസ് അത്താനാസ്യോസിനെ വാഴിക്കുകയുണ്ടായി.

### ട്രസ്റ്റ്സ്ഥാപനം

വലിയ മാർ ദിവന്നാസ്യോസ് എന്നു പൊതുവേ അറിയപ്പെട്ടിരുന്ന മാർ തോമ്മാ ആറാമൻ 1808-ൽ ധർമ്മാവശ്യങ്ങൾക്കായി ഒരു ട്രസ്റ്റ് സ്ഥാപിച്ചു. പ്രതിവർഷം 8 ശതമാനം പലിശനിരക്കിൽ, തിരുവനന്തപുരത്തെ ബ്രിട്ടീഷ് ട്രഷറിയിൽ 3000 പൂവരാഹൻ ശാശ്വതമായി അദ്ദേഹം നിക്ഷേപിക്കുകയാണുണ്ടായത്

തക്കത്തിൽപ്പെടുന്ന ട്രസ്റ്റ് സ്വത്തുക്കളിൽ ഈ തുകയും ഇതിൽ നിന്നുള്ള വർദ്ധനയും ഉൾപ്പെടുന്നുണ്ട്. ഈ ട്രസ്റ്റ് സ്വത്തുക്കൾ ഉൾപ്പെടെ ഏതാനും സ്വത്തുക്കൾ മലങ്കര യാക്കോബായ സുറിയാനിസഭയും, ചർച്ച് മിഷ്യനറി സൊസൈററിയും ചേർന്നു കൈവശത്തിൽ വയ്ക്കുകയുണ്ടായെന്നു കാണുന്നു. ഇത്തരം സ്വത്തുക്കളെ സംബന്ധിച്ചു മലങ്കര യാക്കോബായ സുറിയാനിസഭയും, ചർച്ചുമിഷ്യനറി സൊസൈററിയും തമ്മിൽ തർക്കമുണ്ടായി. 1840-ൽ ഉണ്ടായ കൊച്ചിൻ അവാർഡ് എന്നറിയപ്പെടുന്ന വിധിയനുസരിച്ച് ആ തർക്കങ്ങൾ തീരുമാനിക്കപ്പെട്ടു. കൊച്ചിൻ അവാർഡു പ്രകാരം സ്വത്തുക്കൾ ഈ രണ്ടു സമുദായങ്ങൾക്കുമായി ഭാഗിച്ചു. മലങ്കര യാക്കോബായ സുറിയാനിസമുദായത്തിനു വിഹിതമായി നൽകിയ സ്വത്തുക്കളെ സംബന്ധിച്ചിടത്തോളം, അതു് മലങ്കര മെത്രാപ്പോലീത്താ, ഒരു കത്തനാർ ട്രസ്റ്റി, ഒരു അയ്മേനി ട്രസ്റ്റി എന്നീ മൂന്നു ട്രസ്റ്റിമാർ ചേർന്നു ഭരണം നടത്തേണ്ടതാണെന്നും കൊച്ചിൻ അവാർഡിൽ വ്യവസ്ഥചെയ്തിരുന്നു.

## മുളന്തുരുത്തി സുന്നഹദോസ്.

1876-ൽ പത്രോസ് മൂന്നാമൻ പാത്രിയർക്കീസ് മലബാറിൽവന്നു. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ വൈദികപരമാധികാരം അംഗീകരിച്ചിട്ടുള്ള മലബാറിലെ എല്ലാ പള്ളികളിൽനിന്നുമുള്ള അംഗീകൃതപ്രതിനിധികളുടെ ഒരു യോഗം അദ്ദേഹംവിളിച്ചുകൂട്ടി. പത്രോസ് മൂന്നാമൻ പാത്രിയർക്കീസിന്റെ അദ്ധ്യക്ഷത

യിൽചേന്ന് മുളന്തുരുത്തി സുന്നഹദോസിൽ മുൻപ്രസ്താവിച്ച പ്രതിനിധികൾ ഒന്നിച്ചുകൂടി. ഈ യോഗത്തിന്റെ നടപടികൾ രേഖപ്പെടുത്തിയിട്ടുള്ളതിന്റെ ഒരു പ്രതിയാണ് എഫ്. ഒ. അക്കം. പള്ളികളുടെയും സമുദായത്തിന്റെയും എല്ലാ കാര്യങ്ങളെയും സംബന്ധിച്ച ഭരണം നടത്തുന്നതിന് മലങ്കര അസോസ്യേഷൻ എന്നു പൊതുവെ അറിയപ്പെടുന്ന മലങ്കര സിറിയൻ ക്രിസ്ത്യൻ അസോസ്യേഷൻ സുന്നഹദോസിൽ രൂപവൽക്കരിക്കപ്പെട്ടു. എക്സ് ഒഫിഷ്യോ പ്രസിഡണ്ടു് എന്ന നിലയിൽ മലങ്കര മെത്രാപ്പോലീത്തായും, ഓരോ പള്ളികളുടെയും മുമ്മൂന്നു പ്രതിനിധികളും അതിൽ ഉൾപ്പെടുന്നുണ്ടു്. മലങ്കര അസോസ്യേഷന്റെ സ്റ്റാൻഡിംഗ് വർക്കിംഗ് കമ്മററി 24 പേരടങ്ങുന്ന മാനേജിംഗ് കമ്മററിയാണ്.

## 1054–ലെ വ്യവഹാരവും റോയൽകോടതി വിധിയും.

മലങ്കര യാക്കോബായ സുറിയാനിസഭയുടെ ശരിയായി വാഴിക്കപ്പെട്ട മെത്രാനും, മലങ്കര അസോസ്യേഷന്റെ പ്രസിഡണ്ടും താനാണെന്ന് അവകാശപ്പെട്ടുകൊണ്ടു് മാർ ജോസഫ് ദീവന്നാസ്യോസ് 1879 മാർച്ച് 4–ാംതീയതി മാർ അത്താനാസ്യോസിനും (തന്റെ സഹോദരൻ മാർ മാത്യൂസ് അത്താനാസ്യോസ് അദ്ദേഹത്തിന്റെ പിൻഗാമിയായിത്തന്നെ വാഴിച്ചെന്ന് ഇദ്ദേഹം അവകാശപ്പെടുന്നു) കത്തനാർ ട്രസ്റ്റി എന്നും, അയ്മേനിട്രസ്റ്റി എന്നും അവകാശപ്പെടുന്ന മററു രണ്ടുപേർക്കും എതിരായി സഭാസ്വത്തുക്കൾ തിരിച്ചുകിട്ടുന്നതിന്

ആലപ്പുഴ ജില്ലാക്കോടതിയിൽ ഒരു കേസ്സ് (1054-ലെ അസ്സൽ വ്യവഹാരം 439-ാം നമ്പർ) ആയി ഫയൽ ചെയ്തു. അതതുകാലങ്ങളിൽ മലങ്കര ഇടവകയുടെ ഭരണം നടത്തുന്നതിന് മെത്രാപ്പോലീത്താന്മാരെ വാഴിക്കുകയും നിയമിക്കുകയുംചെയ്യുക, വിശുദ്ധ മൂറോൻ അയച്ചുകൊടുക്കുക, പദവിപുലർത്തുന്നതിനു സമുദായത്തിൽനിന്നും റശ്ശീസ്സാ സ്വീകരിക്കുക, പൊതുവായിഇടവകയുടെ വൈദികവും, ലൗകികവുമായ കാര്യങ്ങൾ നിയന്ത്രിക്കുക എന്നീ സംഗതികളാണ് പാത്രിയർക്കീസിന്റെ പരമാധികാരത്തിൽ ഉൾപ്പെടുന്നതെന്ന് മാർ ജോസഫ് ദീവാന്നാസ്യോസ് ഉറപ്പിച്ചുപറഞ്ഞു. പാത്രിയർക്കീസിനുണ്ടെന്നു പ്രസ്താവിച്ച അത്തരം പരമാധികാരത്തെ മാർ തോമസ് അത്താനാസ്യോസ് മുഴുവനായി നിഷേധിച്ചു. രക്ഷകനായ യേശുക്രിസ്തു ജനിക്കുകയും, ക്രൂശിക്കപ്പെടുകയുംചെയ്ത രാജ്യത്തെ സഭകളുടെ ഉന്നതനായ സ്ഥാനമാനി എന്ന നിലയിൽ പാത്രിയർക്കീസിനെ മലബാറിലെ സുറിയാനിക്രിസ്ത്യാനി സമുദായം ബഹുമാനിക്കുന്നുണ്ടെങ്കിലും ഒരു അവകാശമെന്ന നിലയിൽ പാത്രിയർക്കീസിന് മലബാറിലെ യാക്കോബായ സുറിയാനിസഭയുടെമേൽ എന്തെങ്കിലും നിയന്ത്രണം അവകാശപ്പെടാവുന്നതല്ലെന്ന് അദ്ദേഹംവാദിച്ചു. വിവിധനടപടികൾക്കുശേഷം, അവസാന അപ്പീലിൽ തിരുവിതാംകൂർ റോയൽകോടതി 1889-ൽ വിധി (ഡി. വൈ. അക്കം പ്രഖ്യാപിച്ചതോടെ ഈ കേസ് അന്തിമമായി തീരുമാനിക്കപ്പെട്ടു. ഒന്നിനെതി

രായി രണ്ടു ജഡ്ജിമാർ എഴുതിയിട്ടുള്ള പ്രസ്തുത വിധി കൊണ്ട് പ്രതിയായ മാർ തോമസ് അത്തനാസ്യോസി ൻെറ അപ്പീൽ തള്ളിക്കളെയുകയും, അപ്പീൽ പ്രതിയായ മാർ ജോസഫ് ദീവന്നാസ്യോസിന്ന് അനുകൂലമായുള്ള കീഴ്കോടതി വിധികഠം പ്രാബല്യത്തിൽ വരുത്തുകയും ചെയ്തു. മററുപല കാൎയ്യങ്ങളുടെയും കൂട്ടത്തിൽഭൂരിപക്ഷം ജഡ്ജിമാർ എത്തിച്ചേർന്നിട്ടുള്ള തീരുമാനങ്ങഠം.വിധി ന്യായത്തിലെ 347-ാം ഖണ്ഡികയിൽ വിവരിച്ചിരിക്കു ന്നതിൽ ഇപ്രകാരം കാണുന്നു.

തിരുവിതാംകൂറിലെ യാക്കോബായ സുറിയാനിസ ഭയുടെ മേൽ അന്ത്യോഖ്യാസിംഹാസനത്തിനുള്ള വൈ ദികപരമാധികാരം എന്നുംഅംഗീകരിച്ചുവന്നിട്ടുള്ളതും, യാക്കോബായ സുറിയാനിക്രിസ്ത്യാനിസമുദായവും, അവ രുടെ മെത്രാപ്പോലീത്തന്മാരും അതു സമ്മതിച്ചിട്ടുള്ളതു മാണ്. നേരിട്ടോ അതതുകാലങ്ങളിലെ അംഗീകൃത മെത്രാപ്പോലീത്തൻപ്രതിനിധികഠം മുഖാന്തരമോ പ്രാ ദേശികസഭയുടെ ആത്മീയകാൎയ്യങ്ങളിൽ ഭരണംനടത്തു ക, മാമോദീസാ തുടങ്ങിയ ആവശ്യങ്ങഠംക്കുപയോഗി ക്കുന്നതിന് വി: മൂറോൻ അയച്ചുകൊടുക്കുക, സഭയുടെ ആത്മീയഭരണത്തിൽ പൊതുവായ മേൽനോട്ടം വഹി ക്കുക എന്നിവ പരമാധികാരനിർവ്വഹണത്തിൽ ഉഠം പ്പെട്ടിരുന്നു. പാത്രിയർക്കീസിൻെറ അധികാരം സഭ യുടെ സ്വത്തുക്കളുടെ ഭരണത്തിന്മേൽ ഒരിക്കലും വ്യാപ കമായിരുന്നില്ല. ഇക്കാൎയ്യങ്ങളിൽ സഭ സ്വതന്ത്രമായി രുന്നു. തിരുവിതാംകൂറിലെ യാക്കോബായ സുറിയാനി സഭയുടെ മെത്രാപ്പോലീത്താ സ്വദേശി ആയിരിക്കണം.

അദ്ദേഹത്തെ പാത്രിയർക്കീസോ, അദ്ദേഹത്തിൻെറ നിയമാനുസൃത അംഗീകൃതപ്രതിനിധിയോ വാഴിക്കേണ്ടതും, ജനങ്ങൾ അവരുടെ മെത്രാപ്പോലീത്താ ആയി സ്വീകരിക്കേണ്ടതുമാണ്. അപ്പീൽ പ്രതിയെ ഇപ്രകാരം വാഴിച്ചിട്ടുള്ളതാണെന്നും, ഭൂരിപക്ഷം ജനങ്ങളും അദ്ദേഹത്തെ അംഗീകരിച്ചിട്ടുണ്ടെന്നും,മാർ മാത്യൂസ് അത്താനാസ്യോസിൻെറ കാലശേഷം മെത്രാപ്പോലീത്താ സ്ഥാനത്തിന് അദ്ദേഹം അവകാശിയായെന്നും വിധിയിൽ പറയുന്നുണ്ട്. മുൻപ്രസ്താവിച്ച വിധിയുടെ ഫലമായി മാർ ജോസഫ് ദീവന്നാസ്യോസിനു മലങ്കര മെത്രാപ്പോലീത്താ സ്ഥാനവും, സഭ വക സ്വത്തുക്കളും കൈവശമായി. സഭവക സ്വത്തുക്കളിന്മേൽ ഏതു് അധികാരവും തനിക്കു നിഷേധിക്കപ്പെട്ടതിനാൽ പത്രോസ് മൂന്നാമൻ പാത്രിയർക്കീസ് സ്വാഭാവികമായി ഈ വിധിക്കു വേണ്ടത്ര അംഗീകരണം നൽകിയില്ല.

## അബ്ദൽ മിശിഹായും അബ്ദുള്ളായും.

1905 വരെ അന്ത്യോഖ്യായിൽ ഭരണംനടത്തിയ പാത്രിയർക്കീസ് അബ്ദൽ മിശിഹാ ആയിരുന്നു. പാത്രിയർക്കാ സ്ഥാനത്തുനിന്ന് അബ്ദൽ മിശിഹായെ നിയമാനുസൃതമുള്ള സുന്നഹദോസ് നീക്കംചെയ്തോ എന്നതു് ഒരു തർക്ക വിഷയമാണ്. എന്നാൽ അബ്ദൽമിശിഹായെ പാത്രിയർക്കീസായിട്ടു് അംഗീകരിച്ചുകൊണ്ടു പുറപ്പെടുവിച്ച ഫർമാൻതുർക്കിസുൽത്താൻ പിൻവലിക്കുകയും, പാത്രിയർക്കീസിൻെറ ചുമതലകൾ നിർവഹിക്കാൻ തുടങ്ങിയ അബ്ദുള്ളാരണ്ടാമന് അനുകൂലമായി

ഒരു പുതിയ ഫർമാൻ പുറപ്പെട്ടവിപ്പിക്കുകയുണ്ടായി എന്ന കാര്യത്തിൽ തക്കമില്ല.

1909–ൽ മാർജോസഫ് ദീവന്നാസ്യോസ് കാലം ചെയ്തു. മലങ്കര അസോസ്സ്യേഷൻ മാർ ഗീവർഗീസ് ദീവന്നാസ്യോസിനെ (ഇദ്ദേഹം 1907–ൽ സിറിയായിൽ പോയി അബ്ദല്ലാ രണ്ടാമൻ പാത്രിയക്കീസിൽനിന്നും മെത്രാപ്പോലീത്താപ്പട്ടം ഏററതാണ്.) മലങ്കരമെത്രാപ്പോലീത്താ ആയി തെരഞ്ഞെടുത്തു വാഴിക്കുകയുണ്ടായി. അങ്ങനെ അദ്ദേഹം മലങ്കര അസോസ്സ്യേഷൻെറ എക്സ് ഒഫീഷ്യോ പ്രസിഡണ്ടും, സഭാസ്വത്തുക്കളുടെ ട്രസ്റ്റിമാരിൽ ഒരുവനും ആയി. മാർ ജോസഫ് ദീവന്നാസ്യോസിൻെറ കൂട്ടട്രസ്റ്റിമാരായിരുന്ന കോര മാത്തൻ മല്പാൻ, സി. ജെ. കുര്യൻ എന്നിവർ മാർ ഗീവറുഗീസ് ദീവന്നാസ്യോസിൻെറ കൂട്ടട്രസ്റ്റികളായി തുടൎന്നു.

മലങ്കരയാക്കോബായ സുറിയാനി ക്രിസ്ത്യാനി സഭയുടെ മേലുള്ള ലൗകികാധികാരം വീണ്ടെടുക്കുവാനുള്ള ഉദ്ദേശത്തോടെ അബ്ദല്ലാരണ്ടാമൻ 1909–ൽ മലബാറിലെത്തി. തൻെറ ആഗമനശേഷം അദ്ദേഹം മലങ്കര അസോസ്സ്യേഷൻെറ ഒരു യോഗം കോട്ടയം പഴയ സിമ്മനാരിയിൽ വിളിച്ചുകൂട്ടി. പാത്രിയക്കീസിൻെറ ലൗകികാധികാരം അസോസ്സ്യേഷൻ അംഗീകരിച്ച് അനുവദിക്കണമെന്ന് ആവശ്യപ്പെടുകയും ചെയ്തു. അസോസ്സ്യേഷൻ ഇതിന് വിസമ്മതിക്കുകയാൽ യോഗം കുഴപ്പത്തിൽ അവസാനിച്ചു. അതിനുശേഷം അബ്ദല്ലാ രണ്ടാമൻ പള്ളികളെ പ്രത്യേകം പ്രത്യേകമായി സമീ

പിച്ചു പാത്രിയർക്കീസിന് ആത്മീയവും ലൗകികവുമായ പരമാധികാരം സമ്മതിച്ചുകൊണ്ടുള്ള ഉടമ്പടി വാങ്ങുന്നതിനു ശ്രമിക്കുകയും ചെയ്തു. അധികം പള്ളികളിൽനിന്നു ലഭിച്ചില്ലെങ്കിലും, കുറെ പള്ളികളിൽനിന്ന് അത്തരം ഉടമ്പടിവാങ്ങുന്നതിൽ അദ്ദേഹം യഥാൎത്ഥത്തിൽ വിജയിച്ചു. ഉടമ്പടി നൽകിയവരെ മെത്രാന്മാരായി അഭിഷേകം ചെയ്യുന്നതിനും. ഉടമ്പടി നൽകുവാൻ വിസമ്മതിച്ചവരെ മുടക്കുന്നതിനും അദ്ദേഹം ആരംഭിച്ചു. 1910—ൽ പൗലൂസ് മാർ അത്താനാസ്യോസ് (ഈ കേസ്സിലെ ഒന്നാംവാദി) ഉടമ്പടിനൽകുകയും, അദ്ദേഹത്തെ ഒരു മെത്രാപ്പോലീത്താ ആയിവാഴിക്കുകയും ചെയ്തു. മാർ ഗീവറുഗീസ് ദീവന്നാസ്യോസ് വഴങ്ങുന്നതിനും ഉടമ്പടി നൽകുന്നതിനും വിസമ്മതിച്ചു. തൽഫലമായി 1907-ൽ താൻ തന്നെ മെത്രാപ്പോലീത്താ ആയി വാഴിച്ച മാർ ഗീവറുഗീസ് ദീവന്നാസ്യോസിനെ അബ്ദള്ളാ രണ്ടാമൻ മുടക്കുകയും, മലങ്കര അസോസ്യേഷൻെറ എക്സ് ഒഫീഷ്യോ പ്രസിഡണ്ടും, ട്രസ്റ്റ് സ്വത്തുക്കളുടെ ട്രസ്റ്റിമാരിൽ ഒരാളുമായി പരിണമിക്കത്തക്കവണ്ണം മാർ ക്രൂറിലോസിനെ മലങ്കരമെത്രാപ്പോലീത്താ ആയി വാഴിക്കുകയും ചെയ്തു. മററു ട്രസ്റ്റികളായ കോര മാത്തൻ മൽപ്പാനും, സി. ജെ. കുര്യനും അബ്ദള്ളാ രണ്ടാമൻെറ പക്ഷത്തുചേൎന്ന് അദ്ദേഹം നിയോഗിച്ച മാർ ക്രൂറിലോസിനെ മലങ്കര മെത്രാപ്പോലീത്താ ആയി അംഗീകരിച്ചു. അങ്ങനെ വന്നതിനാൽ എക്സ് ഒഫീഷ്യോ ട്രസ്റ്റി മാർ ഗീവറുഗീസ് ദീവന്നാസ്യോസ് ഇതിനു പകരമായി മലങ്കര അസോ

സ്സ്യേഷന്റെ ഒരു യോഗം വിളിച്ചുകൂട്ടുകയും, അസോസ്സ്യേഷൻ അദ്ദേഹത്തിന്റെ മുടക്ക് അസാധുവാണെന്നു പ്രഖ്യാപിക്കുകയും, പാത്രിയർക്കീസ് പക്ഷം ചേർന്ന രണ്ടു ട്രസ്റ്റികൾക്കു പകരമായി മാണി പൗലൂസ് കത്തനാർ കോര കൊച്ചുകോരുള എന്നിവരെ പുതിയ ട്രസ്റ്റിമാരായി നിയമിക്കുകയും ചെയ്തു. അബ്ദള്ളാ രണ്ടാമന്റെയും അബ്ദൽമിശിഹായുടെയും യഥാർത്ഥ നിലപാടിനെക്കുറിച്ച് അന്വേഷണം നടത്തുന്നതിനും, പാത്രിയർക്കീസിനു റശ്ശീസ്സാ സൽകുന്നതു തൽക്കാലത്തേക്കു നിർത്തിവെക്കുന്നതിനും പ്രസ്തുത മീററിംഗിൽ തീരുമാനിക്കുകയുണ്ടായി. 1911 ഒക്ടോബറിൽ അബ്ദള്ളാ രണ്ടാമൻ മലബാർ വിട്ടു. അബ്ദൽമിശിഹായും, മാർ ഗീവറുഗീസ് ദീവന്നാസ്യോസും ചെന്നായ്ക്കളാണെന്നു മുദ്രയടിച്ചുകൊണ്ടും അവരിൽനിന്നു വിശ്വാസികൾ പൂർണ്ണമായി അകന്നു നിൽക്കണമെന്നും ആവശ്യപ്പെടുന്ന ഒരു കൽപ്പന 1912-ൽ അബ്ദള്ളാ രണ്ടാമൻ പുറപ്പെടുവിച്ചു.

## കാതോലിക്കേററ സ്ഥാപിക്കുന്നു.

തുർക്കി സുൽത്താൻ ഫർമാൻ പിൻവലിച്ച അബ്ദൽമിശിഹാ 1912-ൽ മലബാറിൽ വന്നു. മാർ ഗീവറുഗീസ് ദീവന്നാസ്യോസിന്റെ മുടക്ക് അസാധുവാണെന്ന് അദ്ദേഹം പ്രഖ്യാപിച്ചു. "ഒരു കാതോലിക്കേററ് സ്ഥാപിക്കാത്തപക്ഷം വിവിധകാരണങ്ങൾകൊണ്ട് നമ്മുടെ സഭയ്ക്ക് കറയില്ലായ്മയിലും, വിശുദ്ധതയിലും ഉറച്ചുനിൽക്കാൻ സാദ്ധ്യതയില്ല." എന്നു കണ്ടതിനാൽ അദ്ദേഹം 1913-ൽ മലബാറിൽ കാതോലിക്കേററ്

സ്ഥാപിച്ചുകൊണ്ടു് ഒരു കല്പന പുറപ്പെടുവിപ്പിച്ചു. ഈ കല്പന മുഖാന്തിരം, അബ്ദൽമിശിഹാ, മാർ പൗലൂസ് ബസ്സേലിയോസിനെ ഒന്നാമത്തെ കാതോലിക്കാ ആയി വാഴിച്ചു. മൂന്നു മെത്രാപ്പോലീത്തന്മാരെയും അദ്ദേഹം വാഴിക്കുകയുണ്ടായി. "നമ്മുടെ പരിശുദ്ധ പിതാക്കന്മാരുടെ കാനോനുകൾക്കു് അനുസരണമായി മെത്രാപ്പോലീത്തന്മാരുടെ സഹായത്തോടെ കാതോലിക്കോസ് മെത്രാപ്പോലിത്തന്മാരെ വാഴിക്കയും വിശുദ്ധമൂറോൻ കൂദാശനടത്തുകയും ചെയ്യുന്നതിനും, കാതോലിക്കോസ് കാലംചെയ്യുമ്പോൾ പുതിയ കാതോലിക്കോസിനെ വാഴിക്കുന്നതിനു് മെത്രാപ്പോലീത്തന്മാർക്കു് അധികാരവും അനുവാദവും നൽകിക്കൊണ്ടും ഈ കല്പനയിൽ വ്യവസ്ഥ ചെയ്തിട്ടുണ്ടു്. ഇതിനുശേഷം കുറേക്കാലം കഴിഞ്ഞു് 1913 മാർച്ചിൽ അബ്ദൽമിശിഹാ മലബാർ വിട്ടു. ആ സമയം ഇവിടത്തെ നിലപാടിതാണു്. മലങ്കര യാക്കോബായ സുറിയാനിസഭയിൽ രണ്ടു മത്സരകക്ഷികളുണ്ടായിരുന്നു. അവരെ രണ്ടു് എതിർസംഘം ട്രസ്റ്റിമാർ—മാർ ഗീവറുഗീസ് ദീവന്നാസ്യോസും അദ്ദേഹത്തിന്റെ കൂട്ടു ട്രസ്റ്റിമാരായ മാണി പൗലൂസ് കത്തനാർ, കോര കൊച്ചുകോരുള എന്നിവർ ഒരു വശത്തും, മാർ കൂറിലോസും മാർ ദീവന്നാസ്യോസിനെ പരിത്യജിക്കയും മാർകൂറിലോസിന്റെ പക്ഷം ചേരുകയും ചെയ്തവരായ കോരമാത്തൻ മല്പാൻ, സി. ജെ. കുര്യൻ എന്നിർ മറുവശത്തും—പ്രതിനിധികരിച്ചു. 1915-ൽ അബ്ദല്ലാ രണ്ടാമനും, അബ്ദൽമിശിഹായും കാലം ചെയ്തു.

## വട്ടിപ്പണക്കേസ്.

1913-ൽ ഇൻഡ്യാസ്റ്റേററ് സെക്രട്ടറി തിരുവനന്തപുരം ജില്ലാക്കോടതിയിൽ 1088-ലെ ഒ. എസ്. 94-ാം നമ്പരായി ഒരു ഇൻററ്പ്ലീഡർ അന്യായം ഫയൽചെയ്യുകയുണ്ടായി. ഈ കേസ്സിൽ അദ്ദേഹം ട്രസ്റ്റിസ്ഥാനം അവകാശപ്പെടുന്ന (1) മാർ ഗീവറുഗീസ് ദീവന്നാസ്യോസ് (2) മാണി പൗലൂസ് കത്തനാർ, (3) കോരകൊച്ചുകോരുള എന്നിവരെയും അതേ അവകാശംതന്നെ ഉന്നയിക്കുന്ന (4) മാർക്കുറിലോസ്, (5) കോരമാത്തൻ മല്പാൻ, (6) സി. ജെ. കുര്യൻ എന്നിവരെയും ഉൾപ്പെടുത്തി. ബ്രിട്ടീഷ് ട്രഷറിയിൽ മലങ്കരയാക്കോബായ സുറിയാനിക്രിസ്ത്യാനി സമുദായത്തിൻെറപേരിൽ നിക്ഷേപിച്ചിട്ടുള്ള സംഖ്യകളുടെ പലിശ വാങ്ങുന്നതിനുള്ള അവകാശം ഈ രണ്ടു മത്സരട്രസ്റ്റിസംഘങ്ങളിൽ ആർക്കാണ് എന്ന പ്രശ്നത്തെസംബന്ധിച്ച് തീരുമാനിക്കണമെന്നായിരുന്നു ഹർജിയിൽ ആവശ്യപ്പെട്ടിരുന്നത്. രണ്ടു മത്സരസംഘം ട്രസ്റ്റിമാരും പരസ്പരം ഓരോ കക്ഷികൾക്കും എതിരായുള്ള പത്രികകൾ ഫയൽചെയ്തു. മാർ ഗീവറുഗീസ് ദീവന്നാസ്യോസ്, മാണി പൗലൂസ് കത്തനാർ, കോരകൊച്ചുകോരുള എന്നിവർ വാദികളായും, മാർ കുറിലോസ്, കോരമാത്തൻ മല്പാൻ, സി. ജെ. കുര്യൻ എന്നിവർ പ്രതികളായും പരിഗണിക്കപ്പെട്ടു. 1919-സെപ്തംബർ 15-ാംതീയതി പ്രഖ്യാപിക്കപ്പെട്ട ജില്ലാക്കോടതിവിധി (255 അക്കം)യുടെ 3-ാംഖണ്ഡികയിൽ കാണുന്നപ്രകാരം കോടതിയുടെ അനുവാദ

ത്തോടെ മലബാറിലെ യാക്കോബായ സിറിയൻക്രിസ്ത്യൻ ജനസമൂഹത്തിനുവേണ്ടിയുള്ള ഒരു പ്രാതിനിധ്യവ്യവഹാരമായി ഈ കേസ്സിനെ രൂപാന്തരപ്പെടുത്തി. അതനുസരിച്ച് തിരുവിതാംകൂർ സിവിൽ നടപടിനിയമം 26-ാം വകുപ്പുപ്രകാരം സിറിയൻ ക്രിസ്ത്യൻ സമുദായത്തിലെ ജനങ്ങൾ നിവസിക്കുന്ന വിവിധ സ്ഥലങ്ങളിൽ കേസുസംബന്ധിച്ചുള്ള പരസ്യങ്ങൾ പ്രസിദ്ധപ്പെടുത്തി നോട്ടീസു നൽകുകയും ചെയ്തു. 7 മുതൽ 41 വരെ പ്രതികൾ ഈ കേസ്സിൽ പ്രതികളായി ഉൾപ്പെട്ട്, 1 മുതൽ 3 വരെ പ്രതികളെ അനുകൂലിച്ചു. കേസ്സ് നിലവിലിരിക്കുമ്പോൾ 4-ാംപ്രതി മാർ കൂറിലോസ് കാലം ചെയ്യുകയും, മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ അദ്ദേഹത്തിൻെറ പിൻഗാമിയാണെന്ന് അവകാശപ്പെട്ട മാർ പൌലൂസ് അത്താനാസ്യോസിനെ 42-ാം പ്രതിയായി ചേർക്കുകയുമുണ്ടായി. മുൻപ്രസ്താവിച്ച വിധി (255 അക്കം) അനുസരിച്ച്, സഭാസ്വത്തുക്കളുടെ നിയമാനുസൃതട്രസ്റ്റികൾ മാർ ഗീവറുഗീസ് ദീവന്നാസ്യോസ്, മാണിപൌലോസ് കത്തനാർ, കോര കൊച്ചുകോരുള എന്നീ പ്രതികൾ (1 മുതൽ 3 വരെ പ്രതികൾ) ആണെന്ന് ഭയൽകോടതി പ്രഖ്യാപിച്ചു.

കോര മാത്തൻ മല്പാൻ, സി. ജെ. കുര്യൻ, മാർ പൌലൂസ് അത്തനാസ്യോസ് (5, 6, 42 എന്നീ പ്രതികൾ) എന്നിവർ തിരുവിതാംകൂർ ഹൈക്കോടതിയിൽ അപ്പീൽ ബോധിപ്പിച്ചു. 1923-ൽ തിരുവിതാംകൂർ ഹൈക്കോടതിയുടെ ഫുൾബെഞ്ച് അതിൻെറ വിധി പ്രഖ്യാപിക്കുകയുണ്ടായി. ഈ വിധി 41. ററി. എൽ.

ആർ. 1-ൽ റിപ്പോർട്ടു് ചെയ്തിട്ടുണ്ടു്. ഫുൾബെഞ്ച് ഈ ജഡ്ജ്മെൻറു് മൂലം, ജില്ലാക്കോടതിവിധിയെ അസ്ഥിരപ്പെടുത്തുകയും കോടതിയിൽ നിക്ഷേപിച്ചിരിക്കുന്ന പണം, 5, 6, എന്നീ പ്രതികളും നിയമാനുസൃതം തെരഞ്ഞെടുത്തു് വാഴിക്കപ്പെടുന്ന മലങ്കര മെത്രാപ്പോലീത്തായും കൂടി വാങ്ങുന്നതിനു് നിർദ്ദേശിക്കുകയും ചെയ്തു.

മാർ ഗീവറുഗീസ് ദീവന്നാസ്യോസും തൻെറ കൂട്ടുട്രസ്റ്റികളും (1, 2, 3, പ്രതികൾ) 1909-ലെ തിരുവിതാംകൂർ ഹൈക്കോടതിറഗുലേഷൻ 12-ാം വകുപ്പനുസരിച്ചു് ഫുൾബെഞ്ചിൻെറ പ്രസ്തുത വിധി റിവ്യൂ ചെയ്യണമെന്നു് അപേക്ഷിച്ചു. ഈ അപേക്ഷ താഴെ പറയുന്ന വ്യവസ്ഥകൾക്കു വിധേയമായി സ്വീകരിച്ചു. കേസ്സു് വീണ്ടും കേട്ടശേഷം (1) 5, 6, 42 എന്നീ പ്രതികൾ സമർപ്പിച്ച കാനോൻ നിയമത്തിൻെറ വ്യവസ്ഥയുടെ (18 അക്കം) സാധുതയെയും (2) സുന്നഹദോസിന്റെ ഇടപെടൽ കൂടാതെ മുടക്കുന്നതിനു് പാത്രിയർക്കീസിനുള്ള അധികാരത്തെയും (3) മുടക്കുന്നതിനുള്ള തൻെറ അധികാരങ്ങൾ പ്രയോഗിക്കുന്നതിൽ പരോക്ഷമായ നോട്ടീസിൻെറ അഭാവത്തെയും സംബന്ധിച്ച തീരുമാനങ്ങൾ ബന്ധിക്കുന്നതായി കരുതേണ്ടതാണു്. ഫുൾബെഞ്ചു് അപ്പീൽ വീണ്ടും കേൾക്കുകയും, പണ്ഡിതനായ ജില്ലാക്കോടതി ജഡ്ജിയുടെ വിധി പ്രാബല്യത്തിൽ വരുത്തിക്കൊണ്ടു് 1928 ജൂലൈ 4-ാം തീയതി വിധി (256 അക്കം) പ്രസ്താവിക്കുകയും ചെയ്തു. ഈ വിധി 45-റ്റി. എൽ. ആർ. 116-ൽ റിപ്പോർട്ടു ചെയ്തിരിക്കുന്നതായി

കാണാവുന്നതാണ്. അതുകൊണ്ട് ഈ വ്യവഹാരത്തിന്റെ അവസാനഫലം, മാർ ഗീവറുഗീസ് ദിവന്നാസ്യോസും, അദ്ദേഹത്തിൻെറ രണ്ടു കൂട്ടുട്രസ്റ്റികളും (1, 2, 3 പ്രതികൾ, നിയമാനുസൃതട്രസ്റ്റികൾ എന്ന നിലയിൽ കോടതിയിൽ നിക്ഷേപിച്ചിരുന്ന പണം വാങ്ങുന്നതിന് അവകാശികളായിത്തീൻ എന്നതാണ്.

1928 ഓഗസ്റ്റ് 26-ാം തീയതി സഭയ്ക്കും അസോസ്യേഷനും വേണ്ടി ഒരു ഭരണഘടന രൂപവൽക്കരിക്കുന്നതിനു മലങ്കര അസോസ്യേഷൻെറ മാനേജിങ്ങ് കമ്മററിയെ ചുമതലപ്പെടുത്തി. അടുത്തദിവസംതന്നെ മലബാറിൽ അന്നുണ്ടായിരുന്ന പാത്രിയർക്കീസു പ്രതിനിധിയും, ഇപ്പോഴത്തെ നടപടികളിൽ വാദിഭാഗം 17-ാം സാക്ഷിയുമായ മാർ യൂലിയോസ് ഏലിയാസ്, ഒരു ഉടമ്പടി രണ്ടുദിവസങ്ങൾക്കുള്ളിൽ നൽകണമെന്ന് മാർ ഗീവറുഗീസ് ദിവന്നാസ്യോസിനോട്ട് ആവശ്യപ്പെട്ടുകൊണ്ടും, "പരിശുദ്ധ അന്ത്യോഖ്യാസിംഹാസനത്തിനും പരിശുദ്ധസഭയുടെ വിശ്വാസാചാരങ്ങൾക്കും എതിരായി ഗുരുതരമായ നിരവധി കുററങ്ങൾ ചെയ്തതിനാലും, ഭരിക്കുന്ന പാത്രിയർക്കീസിൻെറ അധികാരത്തെ നിരാകരിച്ചതിനാലും അദ്ദേഹത്തെ സസ്പെൻഡ് ചെയ്തുകൊണ്ടും ഒരു ഉത്തരവ് പുറപ്പെടുവിച്ചു. ഈ സസ്പെൻഷൻെറ അടിസ്ഥാനത്തിൽ പ്രതിയായ മാർ ഗീവറുഗീസ് ദീവന്നാസ്യോസിന് പലിശ നൽകരുതെന്നുകാണിച്ച് അദ്ദേഹം തിരുവിതാംകൂർ, മദ്രാസ് ഗവർമ്മെൻറുകൾക്ക് കത്തുകളയക്കുകയുമുണ്ടായി.

## കോട്ടയം ജില്ലാക്കോടതിയിലെ കേസ്സ്.

പാത്രിയർക്കിസുകക്ഷിയിൽ പെട്ട 18 പേർ ചേന്ന് 1928 ഓഗസ്റ്റ് 21-ാം തീയതി 1104-ലെ ഓ. എസ്സ്. 2-ാംനമ്പരായി കോട്ടയം ജില്ലാക്കോടതിയിൽ ഒരു കേസ്സ് ഫയൽചെയ്തു. 1088-ലെ ഓ. എസ്സ്. 94 ാം നമ്പർ കേസ്സിലെ 1, 2, 3 പ്രതികളെയും, കാതോലിക്കോസ് കക്ഷിയിലെ രണ്ടാംകാതോലിക്കോസായ മോറാൻ മാർ ഗീവറുഗീസ് പീലക്സീനോസും ഇൻഡ്യാസ്റ്റേററു് സെക്രട്ടറിയും ഉൾപ്പെടെ 12 പേരെയും പ്രതികളാക്കിയാണ് ഈ കേസ് കൊടുത്തതു്. മാർ ഗീവറുഗീസ് പീലക്സീനോസ് കാലംചെയ്തപ്പോൾ, അബ്ദൽമിശിഹായുടെ കല്പന (80 അക്കം) യിൽ വ്യവസ്ഥ ചെയ്തിട്ടുള്ള നടപടിക്രമം അനുസരിച്ചു് സ്ഥലത്തെ മെത്രാപ്പോലിത്തന്മാർ ചേർന്നു്, ഈ അപ്പീലിനു് കാരണമായ വ്യവഹാരത്തിലെ 1-ാംപ്രതി മോറാൻ മാർ ബസ്സേലിയോസിനെ കാതോലിക്കായായി വാഴിച്ചു. 1104-ലെ ഓ. എസ്സ്. 2-ാംനമ്പർ കേസ്സിൽ രണ്ടാം കാതോലിക്കോസ് മാർ ഗീവറുഗീസ് പീലക്സീനോസിനു പകരം അദ്ദേഹത്തെ പ്രതിസ്ഥാനത്തു ചേർത്തു എന്നും ഇവിടെ പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ഈ കേസ്സിൽ നിയമിച്ചിട്ടുള്ള കമ്മീഷണർക്കു ചില തുകകൾ അടയ്ക്കണമെന്നുള്ള കോടതിയുടെ ഉത്തരവു് അനുസരിക്കാഞ്ഞതിനാൽ 1931 ജനുവരി 23-ാംതീയതി 1104-ലെ ഓ. എസ്. 2-ാംനമ്പർ കേസ്സ് തള്ളിക്കളഞ്ഞു. ഈ ഉത്തരവു് അസ്ഥിരപ്പെടുത്തി കേസ് വീണ്ടെടുക്കുന്നതിനു് വാദികൾ അപേക്ഷ ബോധിപ്പിച്ചു. കേസ് വീണ്ടെടുക്കണമെന്നുള്ള അപേക്ഷ നിരസിച്ചുകൊണ്ടാണു്

1931 സെപ്റ്റംബർ 29-ാംതീയതി വിധി (46 അക്കം) ഉണ്ടായത്ത്. കേസ് വീണ്ടെടുക്കുന്നതിനുള്ള അപേക്ഷ നിരസിച്ചതിന്മേൽ 1107-ലെ 74-ാം നമ്പരായി ഒരു സിവിൽമിസ്സലേനസ് അപ്പീലും കൊടുക്കുകയുണ്ടായി.

സമുദായത്തിലെ രണ്ടു വിഭാഗങ്ങൾ തമ്മിലുള്ള തീക്ഷ്ണമായ വിവാദങ്ങൾ സഭയിൽ തീവ്രമായ കലഹത്തിനു കാരണമായിത്തീർന്നതിനാൽ സഭയിലെ അംഗങ്ങൾക്കിടയിൽ സൗമനസ്യവും മൈത്രിയും വീണ്ടെടുക്കുന്നതിന് അന്നത്തെ ഇൻഡ്യാ വൈസ്രോയി ആയിരുന്ന ഇർവ്വിൻപ്രഭുവിൻെറ ആവശ്യപ്രകാരം ഏലിയാസ് ഒന്നാമൻ പാത്രിയർക്കീസ് 1931-ൽ മലബാർ സന്ദർശിച്ചു. എന്നാൽ എന്തെങ്കിലും തീരുമാനം ഉണ്ടാക്കുന്നതിനു മുമ്പായി അദ്ദേഹം കാലംചെയ്തു. 1933-ൽ മാർ അപ്രേം അന്ത്യോഖ്യാ പാത്രിയർക്കീസായി തെരഞ്ഞെടുക്കപ്പെട്ടു. അതു സംബന്ധിച്ചു മലബാറിലെ സമുദായത്തിനു നോട്ടീസ് കൊടുത്തിട്ടില്ല എന്നു പറയപ്പെടുന്നു. ഗീവറുഗീസ് ദീവന്നാസ്യോസും അദ്ദേഹത്തിന്റെ അനുയായികളും യഥോചിതം വാഴിക്കപ്പെട്ട പാത്രിയർക്കീസായി മാർ അപ്രേമിനെ അംഗീകരിച്ചില്ല.

### എം. ഡി. സെമിനാരിയോഗം

മാർ ഗീവറുഗീസ് ദീവന്നാസ്യോസിൻെറ കൂട്ടുട്രസ്റ്റികളിൽ ഒരാളായ കോര കൊച്ചുകോരുള 1931-ൽ മരിക്കുകയും അദ്ദേഹത്തിൻെറ സ്ഥാനത്തു് ഈ. ജെ. ജോസഫിനെ ട്രസ്റ്റിയായി നിയമിക്കുകയുംചെയ്തു. മേൽ പ്രസ്താവിച്ച സിവിൽ മിസ്സലേനസ് അപ്പീൽ നിലവി

ലിരിക്കുമ്പോൾ 1934 ഫെബ്രുവരിയിൽ മാർ ഗീവർഗീസ് ദീവന്നാസ്യോസ് കാലംചെയ്തു. ട്രസ്റ്റ്സ്വത്തുക്കൾ മാർ ഗീവറുഗീസ് ദീവന്നാസ്യോസിന്റെ കൂട്ടട്രസ്റ്റികളായ മാണി പൗലൂസ് കത്തനാർ, ഇ. ജെ. ജോസഫ് എന്നിവരുടെ കൈവശത്തിൽ വന്നുചേർന്നു. അധികം താമസിയാതെ ഒരു ലഘുലേഖാ രൂപത്തിൽ നക്കൽ ഭരണഘടന പ്രസിദ്ധപ്പെടുത്തുകയുണ്ടായി. മററു പല കാര്യങ്ങളോടൊപ്പം, മലങ്കരമെത്രാപ്പോലീത്തായെ തെരഞ്ഞെടുക്കുന്നതിനും, നക്കൽഭരണഘടന അംഗീകരിക്കുന്നതിനുംവേണ്ടി 1934 ഡിസംബർ 26-ാംതീയതി കോട്ടയത്ത് എം. ഡി. സിമ്മനാരിയിൽ പള്ളിപ്രതിനിധികളുടെ ഒരു യോഗം വിളിച്ചുകൂട്ടുന്നതിനുവേണ്ടിയുള്ള മൂന്നു നോട്ടീസുകൾ (59, 60, 61 അക്കങ്ങൾ) 1934 ഡിസംബർ 3-ാംതീയതി പുറപ്പെടുവിച്ചു. രണ്ടു പ്രമുഖ മലയാളംപത്രങ്ങളിലും (62, 63 അക്കങ്ങൾ) നോട്ടീസുകൾ പ്രസിദ്ധപ്പെടുത്തുകയുണ്ടായി. നിശ്ചിതദിവസം യോഗം നടത്തപ്പെട്ടു. പ്രസ്തുതയോഗനടപടികൾ 64 അക്കത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ചുരുക്കിപ്പറഞ്ഞാൽ ഈ കേസ്സിൽ ഒന്നാംപ്രതിയും, ഇപ്പോഴത്തെ അപ്പീൽവാദിയും, 1104-ലെ ഒ. എസ്സ്. 2-ാംനമ്പർ കേസ്സിലെ 3-ാംപ്രതിയുമായ മൂന്നാംകാതോലിക്കോസിനെ മലങ്കരമെത്രാപ്പോലീത്തായായി ഐകകണ്ഠ്യേന തെരഞ്ഞെടുക്കുകയും, അങ്ങനെ അദ്ദേഹം സ്വയമേവ സഭാസ്വത്തുക്കളുടെ ട്രസ്റ്റി ആകുകയുംചെയ്തു. ഭരണഘടന(ഏ. എം. അക്കം)യും ഈ യോഗം ഐക-

കണ്ട്യാന സ്വീകരിച്ചു. ഈ യോഗത്തിൻെറ വസ്തുതയും, നിയമസാധുത്വവും വിവിധങ്ങളായ അടിസ്ഥാനങ്ങളിന്മേൽ ശക്തിപൂർവ്വം ചോദ്യംചെയ്യപ്പെട്ടിട്ടുണ്ട്. അവയെ സംബന്ധിച്ച് പിന്നീട് പരാമർശനം നടത്തുന്നതായിരിക്കും.

## കരിങ്ങാശ്രയോഗം.

മലങ്കര മെത്രാപ്പോലീത്തായെ തെരഞ്ഞെടുക്കുന്നതിന് പള്ളിപ്രതിപുരുഷന്മാരുടെ ഒരു യോഗം 1935 ഓഗസ്റ്റ് 22-ാം തീയതി കരിങ്ങാശ്രയിൽവച്ചു നടത്തുന്നതിന് പാത്രിയർക്കീസ് പക്ഷത്തെ മെത്രാപ്പോലീത്തന്മാർ 1935 ജൂലൈ 5-ാംതീയതി ഒരു നോട്ടീസ് (ഡി. അക്കം)പുറപ്പെടുവിച്ചു. കാതോലിക്കോസ് കക്ഷിയിൽ പെട്ട ആരെയും തെരഞ്ഞെടുക്കരുതെന്ന് പ്രസ്തുത നോട്ടീസിൽ പ്രസ്താവിച്ചിരുന്നു. എങ്കിലും ബഹിഷ്കരണകാരണമായി ഏ. എം. അക്കംതെളിവുപ്രമാണത്തെ അതിൽ പരാമർശിച്ചിരുന്നില്ല. 1935 ഓഗസ്റ്റ് 22-ാംതീയതി യോഗം നടത്തപ്പെട്ടു. ഇപ്പോഴത്തെ കേസിൽ അസ്സൽ 1-ാംവാദിയും, ഇപ്പോൾ കാലംചെയ്തുപോയിട്ടുള്ള ദേഹവുമായ മാർ പൌലൂസ് അത്താനാസ്യോസിനെ ആ യോഗത്തിൽവച്ച് മലങ്കര മെത്രാപ്പോലീത്താ ആയി തെരഞ്ഞെടുത്തു. ഇപ്പോഴത്തെ കേസ്സിലെ രണ്ടും മൂന്നും പ്രതികളായ മാണി പൌലൂസ് കത്തനാർ, ഇ. ജെ. ജോസഫ് എന്നിവരെ ട്റസ്റ്റിസ്ഥാനത്തുനിന്നും നീക്കുകയും ഇപ്പോഴത്തെ കേസ്സിലെ രണ്ടും, മൂന്നും വാദികളായ അവിരാ ജോസഫ് കത്തനാർ, തുകലൻപൌലോ അവിരാ എന്നി

വരെ ട്റസ്റ്റികളായി തെരഞ്ഞെടുക്കുകയുംചെയ്തു. പ്രസ്തുത മൂന്നു പുതിയ ട്റസ്റ്റിമാരെ (1 മുതൽ 3 വരെ വാദികൾ) ട്റസ്റ്റവസ്തുക്കൾ വീണ്ടെടുക്കുന്നതിന് ഒരു കേസ്സ് ഫയൽചെയ്യുവാൻ അധികാരപ്പെടുത്തുകയും ചെയ്തു.

ഈ തീരുമാനങ്ങൾ യോഗത്തിൽ പാസ്സാക്കിയ ശേഷം, ഹൈക്കോടതിയിൽ നിലവിലിരുന്ന 1107-ലെ 74-ാംനമ്പർ സിവിൽമിസ്സലേനിയസ് അപ്പീൽകേസ് നടത്താതിരുന്നതുമൂലം 1936 ജൂലൈ 23-ാംതീയതി തള്ളിക്കളയുവാൻ അനുവദിച്ചു.

**ഇപ്പോഴത്തെകേസ്സ് ആരംഭിക്കുന്നു.**

ഇപ്പോഴത്തെ അപ്പീലിന് കാരണമായ കേസ് (1113-ലെ ഒ. എസ്. 111-ാംനമ്പർ) കോട്ടയം ജില്ലാക്കോടതിയിൽ 1938 മാർച്ച് 10-ാംതീയതി ഫയൽ ചെയ്തു. 1943 ജനുവരി 18-ാംതീയതി ഈ കേസ് തള്ളിക്കളഞ്ഞു. വാദികൾ തിരുവിതാംകൂർ ഹൈക്കോടതിയിൽ അപ്പീൽ (1119-ലെ എ. എസ്. 1-ാംനമ്പർ) ബോധിപ്പിച്ചു. 1946 ഓഗസ്റ്റ് 8-ാംതീയതി ഒന്നിനെതിരായി രണ്ടു ജഡ്ജിമാർ അപ്പീൽ അനുവദിച്ചുകൊണ്ടു് വിധി കല്പിച്ചു. പ്രതികൾ റിവ്യൂവിന് അപേക്ഷിക്കുകയും അതു് തിരുവിതാംകൂർ ഹൈക്കോടതി മുമ്പാകെ വരികയുംചെയ്തു. 1951 ഡിസംബർ 21-ാംതീയതി റിവ്യൂഅപേക്ഷ തള്ളിക്കൊണ്ടു് വിധിഉണ്ടായി. ഇതിന്മേൽ പ്രതികൾ ഭരണഘടന 136-ാംവകുപ്പുപ്രകാരം ഈ കോടതിയിൽനിന്ന് അപ്പീലിനു പ്രത്യേകാനുമതി

നൽകണമെന്ന് അപേക്ഷിക്കുകയും അതു് അവൾക്കു ലഭിക്കുകയുംചെയ്തു. 1952-ലെ സി. ഏ. 193-ാംനമ്പരാണു് ഈ കോടതിയിൽവന്ന പ്രസ്തുത അപ്പീൽ. 1954 മെയ് 21-ാംതീയതി പ്രസ്താവിച്ച വിധിയനുസരിച്ച് ഈ കോടതി അപ്പീൽ അനുവദിക്കുകയും, ഹൈക്കോടതിവിധി അസ്ഥിരപ്പെടുത്തുകയും, റിവ്യൂ പെററീഷൻ സ്വീകരിക്കുകയും, 1119-ലെ ഏ. എസ്. 1-ാംനമ്പർ അപ്പീൽമുഴുവനായി എല്ലാ പോയിൻറുകളെ സംബന്ധിച്ചും വീണ്ടും കേൾക്കുന്നതിന് നിർദ്ദേശിക്കുകയുമാണുണ്ടായതു്. അക്കാരണത്താൽ തിരുവിതാംകൂർ ഹൈക്കോടതി അപ്പീൽ വീണ്ടും കേൾക്കുവാൻ ആരംഭിച്ചു. 1955 സെപ്തംബർ 19-ാംതീയതി ആരംഭിച്ചവാദങ്ങൾ 1956 ഫെബ്രുവരി ഒന്നാംവാരത്തിലാണു് അവസാനിച്ചതു്. 1956 നവംബർ 1-ാം തീയതി സംസ്ഥാന പുനഃസംഘടനാ നിയമപ്രകാരം ഇപ്പോഴത്തെ കേരളസംസ്ഥാനവും, കേരള ഹൈക്കോടതിയും രൂപംപ്രാപിച്ചു. 1956 ഡിസംബർമാസത്തിൽ അതേ ജഡ്ജിമാർതന്നെ ചില ചോദ്യങ്ങൾചോദിച്ച് പുതുതായി ഈ അപ്പീൽ ഔപചാരികമായി കേൾക്കുകയും, 1956 ഡിസംബർ 31-ാം തീയതി അപ്പീൽ അനുവദിച്ചുകൊണ്ടുതന്നെ ഐകകണ്ഠ്യേന വിധിപ്രസ്താവിക്കുകയുംചെയ്തു.

## കേസ്സ് സുപ്രീംകോടതിയിൽ

1957 മാർച്ച് 21-ാംനു- ഭരണഘടന 133-ാം വകുപ്പ് അനുസരിച്ച് ഒരു സർട്ടിഫിക്കേററ് ഹൈക്കോടതി നൽകി. അതിൻപ്രകാരം അസ്സൽ 1-ാം പ്രതി മോറാൻ മാർ ബസ്സേലിയോസ് കാതോലിക്കോസ് അസ്സൽ

3-ാം വാദി തുകലൻ പൗലോ അവിരാ, അസ്സൽ 7-ാം വാദി കുര്യൻ ജോർജ് ശെമ്മാശ്ശൻ എന്നിവരെ അപ്പീൽ പ്രതികളായി ഉൾപ്പെടുത്തി ഈ അപ്പീൽ ബോധിപ്പിച്ചു. ദീർഘകാലത്തെ വ്യവഹാരങ്ങളുടെ ഇടയിൽ മററു കക്ഷികൾ മരണമടഞ്ഞു. കേസ് നിലവിലിരിക്കുമ്പോൾ ഒന്നാം അപ്പീൽപ്രതി കാലംചെയ്തതിനാൽ ഈ കോടതി 1957 ഏപ്രിൽ 22-ാംനു- പുറപ്പെടുവിച്ച ഉത്തരവുകളിൻപ്രകാരം രണ്ടുവ്യക്തികളെകേസ് നടത്തിപ്പിനായി പാത്രിയർക്കീസ് കക്ഷി തെരഞ്ഞെടുക്കുകയും, അവരെ അപ്പിൽ പ്രതികളായി കക്ഷിസ്ഥാനത്തു ചേർക്കുകയും ചെയ്തു.

ഇതിനിടയ്ക്കു് 1957 ഏപ്രിൽ 17-ാം തീയതി ഭരണഘടന 32-ാം വകുപ്പനുസരിച്ചു് കാതോലിക്കോസ് കക്ഷിയിൽ പെട്ട 8 പേർ ചേർന്നു് ഒരു പെററീഷൻ ഫയൽ ചെയ്യുകയുണ്ടായി. 1119-ലെ ഒ. എസ്.1-ാം നമ്പർ കേസ്സിൽ 1956 ഡിസംബർ 31-ാംനു- കേരളാ ഹൈക്കോടതി പുറപ്പെടുവിച്ച ഉത്തരവു് റദ്ദാക്കുന്നതിന് സേർഷ്യോറാറി (Certiorari) റിറേറാ, മററു് ഉചിതമായ ഉത്തരവോ, നിർദ്ദേശമോ, റിറേറാ പുറപ്പെടുവിക്കണമെന്നു അപേക്ഷിച്ചുകൊണ്ടുള്ള ഒരു ഹർജി ആയിരുന്നു അതു്. ഈ അപ്പീലിനോടൊപ്പം കേൾക്കേണ്ടതിന് ആ അപേക്ഷയും വന്നിട്ടുണ്ടു്.

### പ്രാരംഭതടസ്സവാദം

ശ്രീ. ററി. എൻ. സുബ്രഹ്മണ്യഅയ്യർ അപ്പീലിന്റെ നിലനില്പിനെ സംബന്ധിച്ചു് ഒരു പ്രാരംഭ തടസ്സ

വാദം ഉന്നയിച്ചിട്ടുണ്ട്. കേരളാ ഹൈക്കോടതിയുടെ അവസാന വിധി 1956 ഡിസംബർ 31-ാംനു- യാണ് ഉത്തരവായതെങ്കിലും, 1946 ഓഗസ്റ്റ് 8-ാംനു- പ്രഖ്യാപിക്കപ്പെട്ട തിരുവിതാംകൂർ ഹൈക്കോടതിയുടെ ഭൂരിപക്ഷവിധിയെ അതു് പുനഃസ്ഥാപിക്കുക മാത്രമാണു ചെയ്തതെന്നും, എന്നാൽ തിരുവിതാംകൂർ ഹൈക്കോടതിയുടെ പ്രസ്തുത വിധി ഭരണഘടന നടപ്പിൽ വരുന്നതിന് മുമ്പുള്ളതാകയാൽ ഭരണഘടന 133-ാം വകുപ്പും പ്രകാരം അപ്പീലിനു അവകാശമില്ലെന്നുള്ള അടിസ്ഥാനത്തിലാണ് അദ്ദേഹം വാദിച്ചതു്. എങ്കിലും പണ്ഡിതനായ അഭിഭാഷകൻ ഈ തടസ്സവാദം കാര്യമായി പ്രസ്സ് ചെയ്യുകയുണ്ടായില്ല. എങ്ങനെയെല്ലാമായലും, അപ്പീൽ ഹർജി ഫയൽ ചെയ്തിട്ടുള്ള ഭരണഘടനാ 32-ാം വകുപ്പിനെ ഇതു ബാധിക്കുന്നതുമല്ല. ഈ സാഹചര്യത്തിൽ നിലനിൽക്കാത്തതിനാൽ തള്ളിക്കളയുന്നു എന്നല്ലാതെ ഈ പ്രാരംഭതടസ്സവാദത്തെക്കുറിച്ച് യാതൊന്നും കൂടുതലായി പറയേണ്ട ആവശ്യമില്ല തന്നെ.

## കരിങ്ങാശ്രയോഗം അസാധു

തങ്ങൾ ട്റസ്റ്റികളാണെന്നും, ട്റസ്റ്റികളാണെന്ന തങ്ങളുടെ അവകാശം സ്ഥാപിച്ചുകിട്ടണമെന്നും ആവശ്യപ്പെട്ടുകൊണ്ടും, പ്രതികൾ ട്റസ്റ്റികളല്ലെന്ന് സ്ഥാപിച്ചു കിട്ടണമെന്നും, ട്റസ്റ്റ്സ്വത്തുക്കളുടെ കൈവശവും, സംഗതിവശാലുള്ള മററു് നിവൃത്തികളും തങ്ങൾക്കു ലഭിക്കണമെന്നും ആവശ്യപ്പെട്ടുകൊണ്ടു് വാദികൾ കൊണ്ടുവന്ന വ്യവഹാരത്തിൽ നിന്നാണ് ഇപ്പോഴത്തെ അപ്പീൽ ഉണ്ടായിരിക്കുന്നതു്. ഇപ്രകാരമുള്ള ഒരു

വ്യവഹാരത്തിൽ വാദികൾക്കു വിജയിക്കണമെങ്കിൽ അവരുടെ അവകാശത്തെളിവ് ശക്തിപ്പെടുത്തേണ്ടിയിരിക്കുന്നു എന്നതു തികച്ചും സ്പഷ്ടമാണ്. ഈ വ്യവഹാരത്തിൽ വാദികൾ ട്ക്കറസ്റ്റിന്മേലുള്ള അവരുടെ അവകാശം 1935 ഓഗസ്റ്റ് 22-ാനു- കരിങ്ങാശ്രയിൽ വച്ച് നടത്തപ്പെട്ട എന്നു പറയപ്പെടുന്നയോഗത്തിൽ നടന്ന അവരുടെ തെരഞ്ഞെടുപ്പിന്മേലാണ് അടിസ്ഥാനമാക്കിയിരിക്കുന്നത്. ഈ യോഗത്തിൽ അസ്സൽ വാദിയെ മലങ്കര മെത്രാപ്പോലീത്താ ആയും, രണ്ടും മൂന്നും വാദികളെ യഥാക്രമം കത്തനാർ ട്ക്കറസ്റ്റിയും അയ്മേനി ട്ക്കറസ്റ്റി ആയും തെരഞ്ഞെടുത്തു എന്നും പറയപ്പെടുന്നു. കാതോലിക്കോസ് കക്ഷിയിലെ അംഗങ്ങൾക്കു നോട്ടീസ് നൽകാതെയാണ് പ്രസ്തുത യോഗം നടത്തിയതു് എന്ന കാര്യം സമ്മതിക്കപ്പെട്ടിട്ടുള്ളതാണ്. കാരണം കാതോലിക്കാ പക്ഷക്കാർ സഭേതരരായിത്തീർന്നു എന്ന് തികച്ചും തെററായി കരുതപ്പെടുകയുണ്ടായി. ഈ നിലപാടു ന്യായീകരിക്കുന്നതിനു്വേണ്ടി, വേദവിപരീതികളുമായി യാതൊന്നും ചെയ്യരുതെന്ന് വിശ്വാസികളോട് ആജ്ഞാപിക്കുന്ന കല്പന (ഇസഡ് അക്കം) യെ സംബന്ധിച്ച് അർദ്ധമനസ്സോടെയെങ്കിലും പരാമർശനം നടത്തിയിട്ടുണ്ട്. ഈ പ്രശ്നത്തെ സംബന്ധിച്ച് ഞങ്ങളുടെ തീരുമാനം ഇനിയും രേഖപ്പെടുത്തുകയാണ്. പ്രതികളോ അവരുടെ കക്ഷികളൊ, സിവിൽ കോടതിയുടെ ദൃഷ്ടിയിൽ വേദവിപരീതികളൊ, സഭേതരരൊ ആകുന്നില്ലാത്തതിനാൽ യോഗം വിളിച്ചുകൂട്ടിയ ആളിൻെറ അർഹതയെപ്പററിയുള്ള പ്രശ്നം ഒഴിച്ചു നിറുത്തിയാൽ

തന്നെ-തൽപ്പരപള്ളികൾക്കെല്ലാം മതിയായ നോട്ടീസ് നൽകാതെയാണ് യോഗം നടത്തിയിരിക്കുന്നതെന്നും തൽഫലമായി അതു സാധുവായ യോഗമല്ലെന്നും, അതിനാൽ വാദികളുടെ തെരഞ്ഞെടുപ്പും അസാധുവാണെന്നും, ട്രസ്റ്റികൾ എന്ന നിലയിലുള്ള അവകാശം അവർക്കില്ലാത്തതിനാൽ വസ്തുക്കൾ ഒഴിപ്പിക്കുന്നതിനുള്ള രീതിയിലുള്ളതായ അവരുടെ കേസ്സ് തള്ളിപ്പോകുന്നതുമാണ്.

അപ്പീൽ പ്രതികളുടെ പണ്ഡിതനായ അഭിഭാഷകൻ ഈ വൈഷമ്യത്തെ നീക്കംചെയ്യുന്നതിന്, ട്രസ്റ്റികൾ എന്ന നിലയിൽ മാത്രമല്ല മലങ്കര യാക്കോബായ സിറിയൻ ക്രിസ്ത്യൻ സമുദായത്തിലെ അംഗങ്ങൾ എന്ന വ്യക്തിപരമായ നിലയിലുമാണ് വാദികൾ ഇപ്പോഴത്തെ വ്യവഹാരം ഫയൽ ചെയ്തിട്ടുള്ളതെന്ന് വാദിക്കുന്നു. സഭാംഗങ്ങൾ എന്ന നിലയിൽ അവർ ഉൾപ്പെടെ സമുദായത്തിലെ എല്ലാ അംഗങ്ങൾക്കും വേണ്ടിയുള്ള ട്രസ്റ്റ് സ്വത്തുക്കളുടെ സംരക്ഷണാർത്ഥം കോടതിമുൻപാകെ കേസ്സ് കൊണ്ടുവരുന്നതിന് അവർക്ക് അവകാശമുണ്ടെന്നാണ് വാദം. ഇപ്പോഴത്തെ വ്യവഹാരം ഒരു പ്രാതിനിധ്യവ്യവഹാരമൊ, ഇൻഡ്യൻ സിവിൽ നടപടി നിയമം 92-ാം വകുപ്പിന് അനുരൂപമായ തിരുവിതാംകൂർ സിവിൽ നടപടിനിയമം 72-ാം വകുപ്പു പ്രകാരമോ ഉള്ള ഒരു വ്യവഹാരമോ അല്ലെന്നും അതുകൊണ്ടു സഭവക സ്വത്തുക്കളിന്മേൽ ട്രസ്റ്റികളെന്ന നിലയിൽ പ്രതികൾക്കുള്ള അവകാശത്തിൻെറ നിയമ സ്വാധുതയെ വാദികൾക്ക് ചോദ്യംചെയ്യാവുന്നതല്ലെന്നും പ്രതി

ഭാഗത്തെ (അപ്പീൽവാദികളുടെ) പണ്ഡിതനായ അഭി ഭാഷകൻ വാദിക്കുന്നു. പ്രതികളെ ട്രസ്റ്റിസ്ഥാനത്തുനിന്ന് നീക്കണമെന്ന ഉദ്ദേശത്തിൽ സമുദായാംഗങ്ങൾ എന്ന വ്യക്തിപരമായ നിലയിൽ ഈ കേസ്സ് നടത്താൻ വാദികൾക്ക് അവകാശം ഉണ്ടെങ്കിൽതന്നെയും, പ്രതികൾക്ക് ട്റസ്റ്റികളെന്ന നിലയിലുള്ള അവകാശം ഇല്ലെന്ന് സ്ഥാപിക്കുന്നതിനുള്ള തെളിവുഭാരം വാദികൾക്കാണുള്ളത് എന്നും അദ്ദേഹം ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ഇരുകക്ഷികളും അവരുടെ തെളിവ് നൽകിക്കഴിഞ്ഞു് കേസ്സിൻെറ അവസാനമായപ്പോൾ, തെളിവു ഭാരം സംബന്ധിച്ച പ്രശ്നം വലിയ പ്രാധാന്യമുള്ളതല്ല. എല്ലാ വസ്തുതകളും പരിഗണിച്ചശേഷമാണ് കോടതി ഒരു തീരുമാനത്തിൽ എത്തിയിരിക്കുന്നത്. കൂട്ടതലായി കേസ്സ് ടൈററിലിലൊ, അന്യായത്തിലൊ, ഈ വ്യവഹാരം തങ്ങൾക്കോ, സമുദായത്തിലെ മററു് അംഗങ്ങൾക്കോ വേണ്ടി ആണെന്ന് അവകാശപ്പെട്ടിട്ടില്ലെങ്കിലും, ഇൻഡ്യൻ സിവിൽനടപടിനിയമം ഓർഡർ 1, റൂൾ 8-ന് അനുരൂപമായി തിരുവിതാംകൂർ സിവിൽനടപടിനിയമത്തിലുള്ള വ്യവസ്ഥകളിൻ പ്രകാരം നടപടികൾ എടുക്കുകയുണ്ടായി. അതുകൊണ്ടു് ഈ അപ്പീലിൽ വിഷയമാകുന്ന പ്രശ്നങ്ങൾ, വാദികൾക്ക് മലങ്കര യാക്കോബായ സിറിയൻ ക്രിസ്ത്യൻസമുദായാംഗങ്ങൾ എന്ന നിലയിൽ അവക്കുവേണ്ടിമാത്രമല്ല, സമുദായത്തിലെ എല്ലാ അംഗങ്ങൾക്കുവേണ്ടിയും ഈ വ്യവഹാരം നടത്തുന്നതിന് അവകാശമുണ്ടു് എന്ന അടിസ്ഥാനത്തിൽ തീരുമാനം ചെയ്യുന്നതിന്ന് ഞങ്ങൾ മുതിരുകയാണ്.

പ്രതികൾ വേദവിപരീതികളോ, സഭേതരരോ, സ്വയമേവ സഭയ്ക്കു് വെളിയിൽപോയി ഒരു പുതിയ സഭസ്ഥാപിച്ചവരോ ആണെന്നും, തൽഫലമായി മലങ്കരയാക്കോബായ സുറിയാനി സഭയിലെ അംഗത്വവും, സഭാസ്വത്തുക്കളുടെ ട്റസ്റ്റിസ്ഥാനവും, അവൎക്കു് നഷ്ടപ്പെട്ടുപോയി എന്നുമുള്ള വാദംകൊണ്ടു് പ്രതികളുടെ അവകാശത്തിനു് ഭ്രംശം വരുത്തുന്നതിനാണു് വാദികൾ ആദ്യമായി ശ്രമിക്കുന്നതു്. ഇരു ഭാഗക്കാരും ഞങ്ങളുടെ മുമ്പിൽ കൊണ്ടുവന്ന വാദങ്ങൾ മുഖ്യമായും പ്രതികളുടെ അവകാശം റദ്ദാക്കുന്നതിനു് ഈ വ്യവഹാരത്താൽ ഇപ്പോൾ വാദികൾ മുന്നോട്ടു കൊണ്ടുവന്നിരിക്കുന്ന വാദങ്ങൾ എത്രകണ്ടു് ഇൻററർ പ്ളീഡർസ്യൂട്ടു് (1088-ലെ ഓ. എസ്സ്. 94-ാം നമ്പർ) ൻെറ അവസാനവിധികൊണ്ടും, 1104-ലെ ഓ. എസ്സ്. 2-ാം നമ്പർ കേസ്സ് തള്ളിക്കളഞ്ഞതിനാൽ ഇൻഡ്യൻ സിവിൽ നടപടി നിയമത്തിലെ ഓ. 9. ആർ. 9-നു് അനുരൂപമായി കേരളാസിവിൽ നടപടിനിയമത്തിലെ വ്യവസ്ഥകൾകൊണ്ടും തീരുമാനിക്കപ്പെട്ടിട്ടുണ്ടു്, എന്നതിനു് ചുററുമാണു് കേന്ദ്രീകരിച്ചിരിക്കുന്നതു്.

വിവിധ വ്യവഹാരങ്ങളിലെ കക്ഷികളുടെ സാരൂപ്യം സംബന്ധിച്ച പ്രശ്നം ആദ്യമായി മുൻപന്തിയിൽ വരുന്നുണ്ടു്. 1088-ലെ ഓ. എസ്സ്. 94-ാംനമ്പരായ ഇൻറർപ്ളീഡർ സ്യൂട്ടിൽ 1919 സെപ്തംബർ 15-ാം തീയതി ട്റയൽകോടതി പ്രസ്താവിച്ച വിധി (255 അക്കം) യുടെ 3-ാം ഖണ്ഡികയിൽ കാണുന്നതിൻപ്രകാരം

കോടതിയുടെ അനുവാദത്തോടെ ഈ വ്യവഹാരം മല ബാറിലെ യാക്കോബായ സുറിയാനി ക്രിസ്ത്യാനികൾക്കു വേണ്ടിയുള്ള ഒരു പ്രാതിനിധ്യവ്യവഹാരമായി രൂപാന്ത രപ്പെടുത്തി. അതുകൊണ്ടു 1088-ലെ ഓ. എസ്സ്. 94-ാംനമ്പരായ പ്രസ്തുത ഇൻറർപ്ലീഡർ സ്യൂട്ടിൻെറ തീരുമാനം മലങ്കര യാക്കോബായ സുറിയാനിക്രിസ്ത്യാനി സമുദായത്തിലെ എല്ലാ അംഗങ്ങൾക്കും ബാധകമായി രിക്കണം. 1088-ലെ ഓ. എസ്സ്. 94-ാം നമ്പരായ ഇൻറർപ്ലീഡർ സ്യൂട്ടിലെ 4 മുതൽ 6 വരെ പ്രതി കളുടെ താല്പര്യങ്ങളെ ഇപ്പോഴത്തെ വാദികൾ പ്രതിനി ധാനം ചെയ്യുന്നു, പ്രസ്തുത ഇൻറർപ്ലീഡർസ്യൂട്ടിൻെറ തീരുമാനങ്ങൾ ഇപ്പോഴത്തെ അന്യായത്തിൻെറ 6, 9, 32 എന്നീ ഖണ്ഡികകളിൽ പരാമർശിച്ചിരിക്കുന്ന പ്ര ശ്നങ്ങളെ സംബന്ധിച്ചിടത്തോളം ഈ വ്യവഹാരത്തി ലെ കക്ഷികൾക്കിടയിൽ റെസ്ജൂഡിക്കേററാ വാദതട സ്സമായി പ്രവർത്തിക്കുമെന്നു ആശ്രയിച്ചുകാണുന്നു. ഈ വ്യവഹാരത്തിൽ വാദികൾ ഫയൽചെയ്തിട്ടുള്ള അപ്പീ ലിൻെറ അടിസ്ഥാന കാരണങ്ങളിൽ 55-ാം ഖണ്ഡിക യിൽ, ട്റയൽ കോടതി മററു പല സംഗതികൾക്കു മി ടയിൽ 256 അക്കം, ഈ കേസ്സിൽ തീരുമാനിച്ചിട്ടുള്ള പോയിൻറുകളെ സംബന്ധിച്ചിടത്തോളം റെസ്ജൂഡി ക്കേററാ തടസ്സവാദമായി വർത്തിക്കുമെന്നു തീരുമാനി ക്കേണ്ടതായിരുന്നെന്നും വാദിച്ചിട്ടുണ്ടു. ഇപ്പോഴത്തെ കേസ്സിലെ 1-ാംവാദി ഇൻറർപ്ലീഡർ സ്യൂട്ടിലെ 42-ാം പ്രതിയും, ഇപ്പോഴത്തെ 2-ാംവാദി ഇൻറർപ്ലീഡർ സ്യൂട്ടിലെ 2-ാംപ്രതിയും ആയിരുന്നെന്നും ഓർത്തിരി

ക്കേണ്ടതാണ്. ഈ സാഹചര്യത്തിൽ റസ്ജ്ജുഡിക്കേററാ പ്രയോഗിക്കുന്നതിനുള്ള മററു വ്യവസ്ഥകൾ തൃപ്തികരമെങ്കിൽ ഈ വ്യവഹാരത്തിലെ പോയിൻറുകളെ സംബന്ധിച്ച റെസ്ജ്ജുഡിക്കേററാ വാദം ബാധകമാക്കേണ്ട കക്ഷികളെ സംബന്ധിച്ച് എന്തെങ്കിലും വൈഷമ്യമുള്ളതായി ഞങ്ങൾക്കു തോന്നുന്നില്ല.

ഇപ്പോഴത്തെ വ്യവഹാരത്തിൽ, കക്ഷികൾതമ്മിലുള്ള വിവാദപ്രശ്നങ്ങൾ എന്തെന്ന് സുനിശ്ചിതമാക്കുന്നതിന് അന്ന്യായം കുറെ വിശദമായി വിശകലനം ചെയ്യേണ്ടതു് ആവശ്യമായിരിക്കുന്നു. അവകാശപ്പെട്ടിരിക്കുന്ന സ്വത്തുക്കൾ മലങ്കര യാക്കോബായ സുറിയാനി സഭയുടെ വകയാണെന്നും, അതു സഭ തെരഞ്ഞെടുക്കുന്ന മൂന്നു ട്റസ്റ്റികൾ—മലങ്കര മെത്രാപ്പോലീത്താ, കത്തനാർ, അയ്മേനി—ചേർന്ന് ഭരിക്കേണ്ടതാണെന്നുമാണ് അന്ന്യായം 1, 2 എന്നീഖണ്ഡികകളിൽ പറഞ്ഞിരിക്കുന്നതു്. ഇപ്പോഴത്തെ തർക്കങ്ങൾക്കു പശ്ചാത്തലമായി നിൽക്കുന്നതും, മുകളിൽ സംഗ്രഹിച്ചു പറഞ്ഞിട്ടുള്ളതുമായ പ്രധാന വസ്തുതകൾ, 3 മുതൽ 12 വരെ ഖണ്ഡികകളിൽ വിവരിച്ച് കാണിച്ചിട്ടുണ്ട്. ഇതിനുശേഷം 13, 14 ഖണ്ഡികകളിൽ 1955 ഓഗസ്റ്റിൽ കരിങ്ങാശ്രയിൽ വച്ച് നടത്തി എന്നു പറയപ്പെടുന്ന മലങ്കര അസോസിയേഷൻെറ യോഗത്തെക്കുറിച്ച് പരാമർശിച്ചിരിക്കുന്നു ഈ യോഗത്തിൽവച്ച് 1-ാംവാദിയെ മലങ്കര മെത്രാപ്പോലീത്ത ആയും, രണ്ടും മൂന്നും വാദികളെ യഥാക്രമം കത്തനാർ ട്റസ്റ്റിയായും, അയ്മേനി ട്റസ്റ്റിയായും തെരഞ്ഞെടുത്തെന്നും രണ്ടും മൂന്നും പ്രതി

കളെ ട്റസ്റ്റിസ്ഥാനത്തുനിന്നു നീക്കംചെയ്യേന്നുമാണ് പ്രസ്താവിക്കപ്പെടുന്നതു്. 15-ാംഖണ്ഡികയിൽ, സഭാവക സ്വത്തുക്കളുടെ കൈവശത്തിനുള്ള വാദികളുടെ അവകാശവാദം രൂപപ്പെടുത്തിയിരിക്കുന്നു. 1934 ഡിസംബറിൽ നടത്തിയതായി പറയപ്പെടുന്ന മലങ്കര അസോസ്യേഷൻ യോഗത്തിൽ മലങ്കര മെത്രാപ്പോലീത്താആയും, ട്രസ്റ്റിയായും തെരഞ്ഞെടുത്തു എന്നതിനെ അടിസ്ഥാനമാക്കിയുള്ള ഒന്നാംപ്രതിയുടെ അവകാശങ്ങളെ 16 മുതൽ 21 വരെ ഖണ്ഡികകളിൽ നിരാകരിച്ചിരിക്കുകയാണ്. ഈ യോഗം അർഹനായ ആൾ വിളിച്ചുകൂട്ടിയതല്ലെന്നും, എല്ലാ പള്ളികൾക്കും മതിയായ നോട്ടീസ് നൽകിയിരുന്നില്ലെന്നുമാണു ആരോപിച്ചിരിക്കുന്നതു്. 22-ാം ഖണ്ഡികയിൽ പറഞ്ഞിരിക്കുന്നതു്, പ്രസ്തുത ഖണ്ഡികയിൽ പ്രസ്താവിച്ചിരിക്കുന്ന കാരണങ്ങൾകൊണ്ടും, 26-ാം ഖണ്ഡികയിൽ കൂടുതൽ പ്രത്യേകമായി എടുത്തുപറഞ്ഞിരിക്കുന്ന കാര്യങ്ങൾകൊണ്ടും, ഒന്നാംപ്രതി മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിന് അയോഗ്യനാണെന്നും, അനർഹനാണെന്നു പ്രഖ്യാപിച്ചിട്ടുണ്ടെന്നുമാണ്. അഞ്ചു കാരണങ്ങളാണ് ഇതിനുവേണ്ടി മുന്നോട്ടു കൊണ്ടുവന്നിട്ടുള്ളതു്. ഇവ ഓരോന്നും പരിശുദ്ധ അന്ത്യോഖ്യാ പാത്രിയർക്കീസിൻെറ അധികാരങ്ങളെ നിരാകരിക്കുകയോ, നിഷേധിക്കുകയോ ചെയ്തു എന്നതിന് തുല്യമായിട്ടാണ് വിവരിച്ചിരിക്കുന്നതു്. 23, 25 എന്നീ ഖണ്ഡികകളിൽ വാദിച്ചിരിക്കുന്നതു് വേദവിപരീതമെന്ന് പരാമർശിച്ചിരിക്കുന്ന പ്രവൃത്തികളെയും ഭാവങ്ങളെയും കുറിച്ചാണ്. 1-ാംപ്രതിയും,

അദ്ദേഹവുമായി സഹകരിച്ചു് അദ്ദേഹത്തിനു് പിന്തുണ നൽകിയ രണ്ടും മൂന്നും പ്രതികളും ആ വസ്തുതനിമിത്തം വേദവിപരീതികളും മലങ്കര യാക്കോബായ സുറിയാനി സഭയ്ക്കു് ഇതരന്മാരുമായിട്ടുണ്ടെന്നും ഈ ഖണ്ഡികക ളിൽ പറഞ്ഞിരിക്കുന്നു. ഈ അപ്പീലിൽ ഞങ്ങളുടെ തീരുമാനത്തെ സംബന്ധിച്ചു് വളരെ പ്രാധാന്യം അർ ഹിക്കുന്നതാണു് അന്യായത്തിലെ 26-ാം ഖണ്ഡിക. അതിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു.

"പ്രതികളും അവരുടെ കക്ഷികളും, പുരാതന യാക്കോബായ സുറിയാനിസഭയിൽ നിന്നും സ്വയമേവ വേർപിരിഞ്ഞു് അ വർക്കുവേണ്ടി "മലങ്കര ഓർത്തഡോക്സ് സുറിയാനിസഭ" എന്ന പേരിൽ ഒരു പുതിയ സഭ സ്ഥാപിച്ചു. ആ സഭയു ടെ വിശ്വാസങ്ങളും, സിദ്ധാന്തങ്ങളും അനുസരിച്ച്, പരിശു ദ്ധ പാത്രിയർക്കീസിൻെറ മാത്രം അധികാരങ്ങളിൽ പെടുന്ന അവകാശങ്ങളായ മൂറോൻകൂദാശ, മെത്രാപ്പോലീത്തന്മാരെ വാഴിക്കൽ, സ്താത്തിക്കോൻ നൽകുക, മെത്രാപ്പോലീത്തന്മാ ക്കു് ഇടവകകൾ വിഭജിച്ചു കൊടുക്കുക തുടങ്ങിയ പ്രവർത്തി കൾ ഒന്നാംപ്രതിയ്ക്കും മററുള്ളവർക്കും പരിശുദ്ധ പാത്രിയർക്കീ സിൻെറ സഹായത്തിൽ ആശ്രയിക്കാതെ ചെയ്യാവുന്നതാ ണു്. കൂടാതെ പരിശുദ്ധ പാത്രിയർക്കീസിനു് ലഭിക്കേണ്ട റശ്ശീസ്സാ പ്രസ്തുത സഭയുടെ കാതോലിക്കാപദവിയിലിരിക്കു ന്ന ആളിനു് നൽകുന്നതിനും വ്യവസ്ഥ ചെയ്തിട്ടുണ്ടു്. ചുരു ക്കത്തിൽ പരിശുദ്ധ പാത്രിയർക്കീസിനോടു് യാതൊരു ബ ന്ധവുമില്ലാതെയും, അദ്ദേഹത്തെ നിരാകരിച്ചും നിഷേധിച്ചും കൊണ്ടും മുൻ പ്രസ്താവിച്ച സഭയുടെ സ്ഥായിയായ ഘടനയ്ക്കു് വേണ്ടി വ്യവസ്ഥചെയ്യുന്ന ഈ പ്രവൃത്തികൾ വേദവിപരീത മാകുന്നതാണു്. പുരാതന യാക്കോബായ സുറിയാനിസഭയു ടെ അംഗത്വം അവകാശപ്പെടുന്നതിനു് പ്രതികൾക്കു് അധി

കാരമില്ല. യാക്കോബായ സുറിയാനിസഭയുടെ ട്രസ്റ്റികളാകുന്നതിനൊ, സഭയിൽ ഏതെങ്കിലും സ്ഥാനംവഹിക്കുന്നതിനൊ, സഭയിൽനിന്നെന്തെങ്കിലും പ്രയോജനം അനുഭവിക്കുന്നതിനൊ, ഇക്കാരണങ്ങളാലും പ്രതികൾ അയോഗ്യരും അനർഹരുമത്രേ."

അതിൽ പ്രസ്താവിച്ചിരിക്കുന്ന ഭരണഘടന 1934 ഡിസംബറിൽ കൂടിയ എം. ഡി. സിമ്മനാരി യോഗത്തിൽ അംഗീകരിച്ചെന്ന് പറയപ്പെടുന്ന ഭരണഘടന (എ. എം. അക്കം) ആണെന്ന് അനുമാനിക്കാം. ട്രസ്റ്റികൾ എന്ന നിലയിൽ മാത്രമല്ല, സമുദായാംഗങ്ങൾ എന്ന വ്യക്തിപരമായ നിലയിലും വ്യവഹാരം നടത്തുന്നതിന് അവകാശമുണ്ടെന്നുള്ള വാദികളുടെ അവകാശവാദം ഉൾക്കൊള്ളുന്ന 35-ാംഖണ്ഡിക ഒഴിച്ചാൽ അന്യായത്തിലെ ബാക്കി ആരോപണങ്ങളെ സംബന്ധിച്ച് വിശദമായി സൂക്ഷ്മപരിശോധന നടത്തേണ്ട ആവശ്യമില്ല വാദികൾ നിയമാനുസൃത ട്രസ്റ്റികളാണെന്ന് പ്രഖ്യാപിക്കണമെന്നും സഭവക സ്വത്തുക്കൾ കൈവശം വച്ച് തുടരുന്നതിന് പ്രതികൾക്ക് അവകാശമില്ലെന്ന പ്രഖ്യാപിക്കണമെന്നും, പ്രതികൾ സ്വത്തുക്കൾ വച്ചൊഴിയുവാൻ നിർബ്ബന്ധിതരാകണമെന്നും, വ്യവഹാരവസ്തുക്കൾ വാദികളുടെ കൈവശത്തിൽ വിട്ടുകൊടുക്കണമെന്നും, വാദികൾക്ക് പ്രതികൾ ആദായങ്ങൾ നൽകുവാനും, പ്രതികളുടെ ഭരണകാര്യത്തെ സംബന്ധിച്ചുള്ളതും പാട്ടാദായങ്ങളെ സംബന്ധിച്ചുള്ളതും ആയ കണക്കുകൾ ബോദ്ധ്യപ്പെടുത്തുവാനും പ്രതികൾക്കു നിർദ്ദേശങ്ങൾ നൽകണമെന്നും, ട്രസ്റ്റികളായി തുടരുന്നതിൽ

നിന്ന് പ്രതികളെ നിരോധിക്കണമെന്നുമാണ് വാദികൾ അവകാശപ്പെട്ടിരിക്കുന്നത്.

വാദികളുടെ അന്യായവാദത്തെ നിഷേധിച്ചുകൊണ്ട് പ്രതികൾ പത്രിക സമർപ്പിച്ചിട്ടുണ്ട്. വേദവിപരീതസംബന്ധമായ ഏതെങ്കിലും നടപടിക്കുററം ചെയ്തിട്ടുണ്ടെന്നുള്ള ആരോപണത്തെ അവർ പ്രത്യേകം നിഷേധിച്ചിരിക്കുന്നു. അഥവാ അപ്രകാരമാണെങ്കിൽ തന്നെയും ആ വസ്തുതകൊണ്ട് സഭയിലെ അംഗങ്ങളല്ലാതെയാകുന്നില്ലന്നും അവർ പറയുന്നു. അന്യായം 22 മുതൽ 26 വരെ ഖണ്ഡികകളെ പത്രികയുടെ 26 മുതൽ 39 വരെ ഖണ്ഡികകളിലായിട്ടാണു നിഷേധിച്ചിരിക്കുന്നത്. രണ്ടു വ്യത്യസ്തസഭകളോ രണ്ടു വ്യത്യസ്തവിശ്വാസങ്ങളോ ഉണ്ടായിരുന്നില്ലെന്നും, പ്രതികൾ ഒരു പ്രത്യേകസഭ സ്ഥാപിച്ചിട്ടില്ലെന്നും, യാക്കോബായ സുറിയാനിസഭയിൽ നിന്നും അവർ വേർപെട്ടിട്ടില്ലെന്നും തീർത്തുപറഞ്ഞിരിക്കുകയാണ്. അർഹരായവർ വിളിച്ചുകൂട്ടിയതാണെന്നോ, എല്ലാ പള്ളികൾക്കും നോട്ടീസ് നൽകിയ ശേഷമാണ് കൂടിയതെന്നോ പറയപ്പെടുന്ന 1935-ലെ കരിങ്ങാച്ചിറയോഗത്തെ അവർ നിഷേധിച്ചിരിക്കുകയാണ്. ഈ യോഗം അസാധുവാണെന്നും ഒന്നാംവാദിയെ മലങ്കര മെത്രാപ്പോലീത്താ ആയും, രണ്ടും മൂന്നും വാദികളെ കൂട്ടട്രസ്റ്റികളായും നിയമാനുസൃതമായി തെരഞ്ഞെടുത്തതല്ലെന്നുമാണ് അവർ വാദിക്കുന്നത്. പാത്രിയർക്കീസിന് സഭവക സ്വത്തുക്കളിന്മേൽ ലൗകികാധികാരമുണ്ടെന്നും, പാത്രിയർക്കീസിന്

തന്റെ സ്വന്തം നിലയിൽ മേല്പട്ടക്കാരെ മുടക്കുന്ന തിനും, അവരെ വാഴിക്കുന്നതിനും അധികാരം ഉണ്ടെ ന്നും, പാത്രിയർക്കീസ് മാത്രമേ വിശുദ്ധ മൂറോൻ കൂദാശ ചെയ്യാവു എന്നും, 1913-ലെ വ്യവഹാരത്തിലെ 18 അ ക്കം പുസ്തകമാണ് സഭയുടെ കാനോനെന്നും, കാതോ ലിക്കേറ്റ് നിയമാനുസൃതം സ്ഥാപിച്ചതല്ലെന്നും, 1085 (1910 എ. ഡി.) മുതൽ വാദികളും അവരുടെ കക്ഷി യും വാദിച്ചതിനാലും, മലങ്കര സുറിയാനിസഭയുമായി സഹകരിക്കാതെ എതിർത്തുനിന്നതിനാലും, വാദികൾ സ്വയമേവ വേർപിരിയുകയും, സഭയുടെ അംഗങ്ങള ല്ലാതായിത്തീരുകയും ചെയ്തതായി പത്രികയുടെ 45-ാം ഖണ്ഡികയിൽ പറയുന്നു. പത്രികയുടെ 46, 47 എന്നീ ഖണ്ഡികകളിലായി സഭാസ്വത്തുക്കളിന്മേൽ എന്തെ ങ്കിലും അവകാശം വാദികൾക്കും അവരുടെ കക്ഷികൾ ക്കും ഉണ്ടെങ്കിൽതന്നെയും, അത് എതിർകൈവശവും, കാലഹരണദോഷവുംമൂലം നഷ്ടപ്പെട്ടിരിക്കുകയാണെന്നും പ്രസ്താവിക്കുന്നു. വാദികൾക്ക് അവകാശരേഖയില്ലെ ന്നും, വ്യവഹാരപ്പെടാൻ അവകാശമില്ലെന്നുമാണ് പ്ര തികൾ സമർത്ഥിച്ചിരിക്കുന്നത്.

പത്രികയിലെ ആരോപണങ്ങൾ നിഷേധിച്ചുകൊ ണ്ടും, അന്യായത്തിലെ വസ്തുതകൾ ആവർത്തിച്ചു പ്രസ്താ വിച്ചുകൊണ്ടുമുള്ള വിവരപ്പത്രിക വാദികൾ സമർപ്പി ച്ചു. തിരുവിതാംകൂർ സിവിൽ നടപടിനിയമത്തിലെ റൂളുകൾപ്രകാരം ഇഷ്യുപേപ്പർ എന്നു പറയപ്പെടുന്ന ചില വിശദീകരണങ്ങളും ഫയൽ ചെയ്തിരുന്നു. ഇഷ്യൂ

കൾക്ക് ആസ്പദമായ അടിസ്ഥാനത്തെ സംബന്ധിച്ച് ചോദ്യോത്തരരൂപത്തിലുള്ളവയാണ് അവ.

പ്ളീഡിംഗ്സിൽ 37-ൽ കുറയാതെ ഇഷ്യൂകൾ ഉന്നയിക്കപ്പെട്ടു. ഇതിൽ 1 മുതൽ 3 വരെ ഇഷ്യൂകൾ വാദികൾ 3 പേരുടെയും അവകാശങ്ങളുടെ സാധുത്വത്തെ സംബന്ധിച്ചുള്ളവയായിരുന്നു. അതായത് 1-ാം വാദിയുടെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനം സഭവക സ്വത്തുക്കളുടെ ട്റസ്റ്റികൾ എന്ന നിലയിൽ രണ്ടും മൂന്നും വാദികളുടെ സ്ഥാനം, 1935 ഓഗസ്റ്റിലെ കരിങ്ങാച്ച്രയോഗത്തിൻെറ നിയമസാധുത്വം എന്നിവയെ സംബന്ധിക്കുന്നതായിരുന്നു അവ. ഒന്നാം പ്രതിയെ മലങ്കര മെത്രാപ്പോലീത്തായായി തെരഞ്ഞെടുത്ത 1934 ഡിസംബറിലെ എം. ഡി. സിമ്മനാരി യോഗത്തിൻെറ സാധുത്വത്തെ സംബന്ധിക്കുന്നതായിരുന്നു 6 മുതൽ 9 വരെയുള്ള ഇഷ്യൂകൾ. 2, 3 പ്രതികളെ യഥാക്രമം കത്തനാർ ട്റസ്റ്റിയായും അയ്മേനി ട്റസ്ററിയായും നേരത്തെ തെരഞ്ഞെടുത്തതാണ്.

10, 11, 13, 14, 15, 16, 17, 19, 20 എന്നീ ഇഷ്യൂകൾ ഇപ്രകാരമാണ്.

(10) 1104-ൽ ഒന്നാം പ്രതിയെ കാതോലിക്കോസായി യഥോചിതം നിയമാനുസൃതമാണോ വാഴിച്ചതു്? അങ്ങിനെയെങ്കിൽ ആരാലാണ് വാഴിക്കപ്പെട്ടതു്? മാർ ഗീവറുഗീസ് ദീവന്നാസ്യോസിൻെറയും, മലങ്കരയിലെ മററ് മെത്രാപ്പോലീത്തന്മാരുടെയും സമ്മതത്തോടെയും, സഹകരണത്തോടെയുമാണോ അപ്രകാരം വാഴിച്ചതു്?

(a) അദ്ദേഹത്തിൻെറ നേരേമുൻഗാമികളായ രണ്ടുപേരെയും ആ സ്ഥാനത്തു് യഥോചിതം നിയമാനുസൃതം അതേ രീതിയിൽ തന്നെയാണോ വാഴിച്ചതു്? അവർ അതിൻപ്രകാരം പ്രവൎത്തിക്കുകയും ചെയ്തിട്ടുണ്ടോ?.

(b) മലങ്കരയുടെ മേൽ അധികാരമുള്ള കിഴക്കിൻെറ കാതോലിക്കാസ്ഥാപനം 1088–നു് മുമ്പു് ഏതെങ്കിലും അവസരത്തിൽ നിലവിലുണ്ടായിരുന്നോ?

(c) മലങ്കരയുടെമേൽ അധികാരത്തോടുകൂടിയ കിഴക്കിൻെറ കാതോലിക്കാ സ്ഥാപനം ആദ്യമായിട്ടു് 1088–ൽ നിലവിൽ വരുത്തുവാനാണോ ഉദ്ദേശിച്ചിരുന്നതു്? അതോ കുറേ കാലങ്ങളാ ആ സ്ഥാപനം നിൎത്തിവച്ചിരുന്നതാണോ? 1088–ൽ അതു് പുനൎജ്ജീവിപ്പിച്ചു് പുനഃസ്ഥാപിച്ച എന്നമാത്രമേയുള്ളോ?

(d) കാലംചെയ്ത മലങ്കര മെത്രാപ്പോലീത്താ മാർ ഗീവറുഗീസ്ദീവന്നാസ്യോസിൻെറയും,മലങ്കരസഭയിലെയും മലങ്കരയിലെയും മററു് മെത്രാപ്പോലീത്തന്മാരുടെയും സഹകരണത്തോടുകൂടിയാണോ അബ്ദൽമിശിഹാ കാതോലിക്കേററു് പുനഃസ്ഥാപിച്ചതു്?. അങ്ങനെയെങ്കിൽ അതു് സാധുവും, നിയമാനുസൃതവുമാകുമോ? അപ്രകാരം പ്രവൎത്തിക്കുന്നതിനു് അബ്ദൽ മിശിഹാ യോഗ്യനാണോ?.

(e) കാതോലിക്കേററിൻെറ അധികാരത്തിനു്, 1088 മുതൽ തൻെറ മരണംവരെ മാർ ഗീവറുഗീസ് ദിവന്നാസ്യോസു് വഴങ്ങിയിട്ടുണ്ടോ?.

(f) മലങ്കര യാക്കോബായ സുറിയാനി അസോസ്യേഷനും, അസോസ്യേഷൻ കമ്മററിയും, മലങ്കരയിലെപള്ളികളും ജനങ്ങളും,കാതോലിക്കേററിനെ അംഗീകരിക്കുകയും,1088–മുതൽ അതിൻെറ അധികാരത്തിനു് അവർ തന്നത്താൻ വഴങ്ങിക്കൊടുക്കുകയും ചെയ്തിട്ടുണ്ടോ?

(g) കാതോലിക്കേററ് 1088_ൽ നിയമാനുസൃതംപുന:സ്ഥാപിച്ചതല്ലെന്നും, അതിൻെറ അധികാരം മലങ്കര യാക്കോബായ സുറിയാനിസഭ അംഗീകരിക്കുകയോ സ്വീകരിക്കുകയോ ചെയ്തിട്ടില്ല എന്നും വാദിക്കുന്നതിനു് വാദികൾക്കു് വാദതടസ്സമുണ്ടോ?.

(h) കാതോലിക്കേററിൻെറ പുനർജീവനശേഷം, മലങ്കര മെത്രാപ്പോലീത്തായെയും,മലങ്കരയിലെ മെത്രാപ്പോലീത്തന്മാരെയും വാഴിക്കുകയും നിയമിക്കുകയും ചെയ്യുക തുടങ്ങിയ പാത്രിയക്കീസിൻെറ ഏതെങ്കിലും അധികാരങ്ങൾ കാതോലിക്കേററിൽ നിക്ഷിപ്തമായിട്ടുണ്ടോ?.

(i) കാതോലിക്കോസിൻെറയും മലങ്കര മെത്രാപ്പോലീത്തായുടെയും അധികാരങ്ങൾ ഒരേ ആളിൽ ഒന്നിക്കാൻ പാടില്ലായ്കയുണ്ടോ?

(11) അന്ത്യോഖ്യാ പാത്രിയക്കീസു് മലങ്കര യാക്കോബായ സുറിയാനി സഭയുടെ വൈദികമേലദ്ധ്യക്ഷനാണോ അതോ ആത്മീയ പരമാധികാരി മാത്രമാണോ?

(a) മലങ്കരയാക്കോബായ സുറിയാനിസഭയുടെമേൽ പാത്രിയക്കീസിനുള്ള വൈദികമോ, ആത്മീയമോ ആയ പ്രാഭവത്തിൻെറയും, അധികാരത്തിൻെറയും, ആധിപത്യത്തിൻെറയും, രീതിയും, വ്യാപ്തിയും, സാദ്ധ്യതയും എന്താണു?

(b) തനിച്ചോ, തനിക്കുവേണ്ടി യഥോചിതം അധികാരപ്പെടുത്തിയിട്ടുള്ള പ്രതിനിധികൾ മുഖേനയോ,പ്രവൃത്തിക്കുന്ന പാത്രിയക്കീസാണോ മലങ്കരയ്ക്കു് മെത്രാപ്പോലീത്തന്മാരെ വാഴിക്കുന്നതിനു് യോഗ്യനായ ഏകഅധികാരി? അതോ മെത്രാൻ സ്ഥാനാഭിഷേകം രണ്ടോ, രണ്ടിലധികമോ മെത്രാപ്പോലീത്തന്മാർ ഉൾക്കൊള്ളുന്ന സുന്നഹദോസുമായി ഒന്നിച്ചു് മാത്രം പാത്രിയക്കീസ് നടത്തുന്ന ഒരു സുന്നഹദോസിന്നു് ചേരുന്ന പ്രവൃത്തിയാണോ.

(c) മെത്രാപ്പോലിത്തന്മാരുടെ അഭിഷേകത്തിൽ അത്യാവശ്യമായതും ഒഴിച്ചുകൂട്ടുവാൻ പാടില്ലാത്തതുമായ കൈവയ്പ് പാത്രിയക്കീസോ, അല്ലെങ്കിൽ അദ്ദേഹം യഥോചിതം നിയമിക്കുന്ന പ്രതിനിധിയോ നിർവ്വഹിക്കേണ്ടതാണോ? കാതോലിക്കോസിനും ആ കൃത്യം നിർവ്വഹിക്കാമോ?

(d) മലങ്കരസഭയിലെ ഉപയോഗത്തിനുള്ള മൂറോൻ കൂദാശ ചെയ്യുന്നതിനുള്ള യോഗ്യനും അവകാശിയും പാത്രിയക്കീസു മാത്രമാണോ?

(e) മലങ്കരസഭ ദീർഘകാലമായി സ്വീകരിച്ചുവരുന്ന ആചാരങ്ങളുടെയും, കോടതി വിധികളുടെയും ബലംമൂലം മലങ്കരയിലെപള്ളികളിൽ ഉപയോഗിക്കേണ്ട വിശുദ്ധമൂറോൻ പാത്രിയക്കീസ് കൂദാശ ചെയ്യേണ്ടതാണോ?

(f) മലങ്കരയിലെ ഇടവകവിഭജനം പാത്രിയക്കീസിൽ മാത്രം നിക്ഷിപ്തമായിരിക്കുന്ന ഒരു അവകാശമാണോ? ഇടവകയിൽ അധികാരം പ്രയോഗിക്കുന്നതിന് മുമ്പ് പാത്രിയക്കീസിനാൽ വാഴിക്കപ്പെടുകയും, സ്ഥാത്തിക്കോൻ മുഖാന്തിരം നിയമിക്കപ്പെടുകയും ചെയ്യുന്ന മെത്രാപ്പോലീത്തായെ ഇടവകയിലെ ജനങ്ങൾ അംഗീകരിച്ചാൽ മാത്രം മതിയാകുമോ? മലങ്കരയെ സംബന്ധിച്ചിടത്തോളം ഇടവക വിഭജനം പാത്രിയക്കീസിനൊ, കാതോലിക്കോസിനൊ, മലങ്കരമെത്രാപ്പോലീത്തായ്ക്കോ ഇല്ലാത്തതും ഒരിക്കലും ഇല്ലാതിരുന്നതും എന്നാൽ മലങ്കര യാക്കോബായ സുറിയാനി അസോസ്യേഷനാൽ നിക്ഷിപ്തമായിരിക്കുന്നതും എന്നും നിക്ഷിപ്തമായിരുന്നതുമായ ഒരു അധികാരമാണോ? മലങ്കരയിലെ ഏതെങ്കിലും ഇടവകയിൽ അധികാരം പ്രയോഗിക്കാൻ കഴിയുന്നതിന് മുമ്പ് ഒരു മെത്രാപ്പോലീത്തായെ അഭിഷേകത്തിന് മുമ്പായി പ്രസ്തുത സ്ഥാനത്തേക്ക്, ഈ ആവശ്യത്തിനുവേണ്ടി യഥോചിതം വിളിച്ചുകൂട്ടിയ മലങ്കര യാക്കോബായ സുറിയാനി അസോസ്യേഷൻ

തിരഞ്ഞെടുക്കേണ്ടതോ വാഴിച്ചതിന്നുശേഷം അസോസ്യേഷൻ അംഗീകരിക്കേണ്ടതോ ആണോ?.

(g) മലങ്കര മെത്രാപ്പോലീത്തായെ വാഴിക്കുകയും നിയമിക്കുകയും ചെയ്യുന്നതിന്ന് യോഗ്യതയുള്ള ഏകനും,തനിയെയുള്ളതുമായ അധികാരി പാത്രിയക്കീസാണോ? പള്ളിപ്രതിനിധികളുടെ യോഗത്തിൽ തെരഞ്ഞെടുക്കുന്നതിന്നു മുമ്പോ, അതിന്നുശേഷമൊ, പാത്രിയക്കീസ്സ്സ്താത്തിക്കോൻ നൽകേണ്ടതു് അത്യന്താപേക്ഷിതമാണോ?. അതോ അത്തരം ഉത്തരവുകൾ ആവശ്യമില്ലാത്തതും, യാക്കോബായ സുറിയാനി അസോസ്യേഷൻെറ തെരഞ്ഞെടുപ്പോ അംഗീകരണമോ മതിയാകുന്നതുമല്ലേ?

(h) റശ്ശീസ്സാഎന്താണ്?, ഒരു അവകാശം എന്ന നിലയിൽ പാത്രിയക്കീസിന്നും,പാത്രിയക്കീസിന്ന് മാത്രവും വസൂൽ ചെയ്യാൻ അവകാശമുള്ള ഒരു സംഭാവനയാണോ? അതോ പാത്രിയക്കീസിനൊ കാതോലിക്കോസിനൊ നൽകുകയൊ, സ്വീകരിക്കുകയൊ ചെയ്യാവുന്ന ഒരു സ്വമേധാദാനത്തിൻെറ രീതിയിലുള്ള ഒന്നാണോ, അതു്?

(i) പാത്രിയക്കീസിന്ന് മലങ്കരയാക്കോബായ സുറിയാനി സഭയുടെമേൽ എന്തെങ്കിലും ലൗകികാധികാരമോ, ആധിപത്യമൊ, നിയന്ത്രണമൊ ഇല്ലെന്നുണ്ടോ?.

അതോ, സഭയുടെ ആസ്തികൾദുർവ്വിനിയോഗപ്പെടുത്തുകയോ,അതിന്മേൽ ദുർഭരണം നടത്തുകയോ ചെയ്യുമ്പോൾ വൈദികതലവൻ എന്ന നിലയിൽ യുക്തമെന്ന് തോന്നുന്ന പ്രകാരമുള്ള ആത്മീയശിക്ഷകൾ നൽകി ലൗകികാധികാരം പ്രയോഗിക്കുന്നതിന്ന് അദ്ദേഹത്തിന്ന് കഴിയുമോ? ഇത്രയും നാൾ അങ്ങനെ പ്രയോഗിച്ചുവന്നിട്ടുണ്ടോ?

(13) ബാർ ഹെബ്രായ രചിച്ച ഹൂദായ കാനോൻെറ ശരിയായതും, യഥാർത്ഥത്തിലുള്ളതുമായ പാഠം ഏതാണ്? അതു് 1088—ലെ ഒ. എസ്സ്. 94-ാംനമ്പർ വ്യവഹാരത്തിൽ ഏ. അക്കമായി അടയാളപ്പെടുത്തിയ പുസ്തകമാണോ, അതോ 18 അക്കമായി അടയാളപ്പെടുത്തിയ പുസ്തകമാണോ?

(14) ഒന്നാംപ്രതിയുടെയും, കക്ഷികളുടെയും, താഴെപറയുന്ന പ്രവൃത്തികാം എല്ലാമൊ, അവയിൽ ഏതെങ്കിലുമോ, പാത്രിയർക്കീസിൻെറ അധികാരത്തോടുള്ള പരസ്യമായ എതിർപ്പാണോ? അവ യാക്കോബായ സുറിയാനിസഭയുടെ അഭിപ്രായങ്ങാംക്ക് വിരുദ്ധമാണോ? അവ വേദവിപരീതത്തിനു് തുല്യമാകുമോ? അവ അവരെ ആ പ്രവൃത്തികാംമൂലം വേദവിപരീതികളും, വിശ്വാസത്തിൽ അന്യരുമാക്കുന്നുണ്ടോ?

(i) താൻ കാതോലിക്കോസ് ആണെന്നുള്ള ഒന്നാംപ്രതിയുടെഅവകാശവാദം,

(ii) മലങ്കര മെത്രാപ്പോലീത്താ ആണെന്നുള്ള അദ്ദേഹത്തിൻെറ അവകാശവാദം,

(iii) ഒന്നാംപ്രതിക്കു് മൂറോൻ കൂദാശ നടത്താൻ അധികാരമുണ്ടെന്നുള്ള അവകാശവും, അദ്ദേഹം അപ്രകാരം കൂദാശ ചെയ്യുന്നു എന്ന വസ്തുതയും,

(iv) ഒന്നാംപ്രതി റശ്ശീസ്സാ പിരിക്കുന്നതു്.

15. (a) ഒന്നാംപ്രതിയും അദ്ദേഹത്തിൻെറ കക്ഷികളും സ്വമേധയാ പുരാതന യാക്കോബായ സുറിയാനിസഭയോടുള്ള ഭക്തിവെടിയുകയും, സഭയിൽനിന്നു് വേർപെടുകയും ചെയ്തിട്ടുണ്ടോ?

(b) അവർ മലങ്കര ഓർത്തഡോക്സ് സുറിയാനിസഭ എന്ന പേരിൽ ഒരു പുതിയസഭ സ്ഥാപിച്ചിട്ടുണ്ടോ?

(c) മൂറോൻകൂദാശ ചെയ്യുന്നതിനും മേൽപട്ടക്കാരെ വാഴിക്കുന്നതിനും, മെത്രാപ്പോലീത്തന്മാക്കു് ഇടവകകാം വിഭജിച്ചുകൊണ്ടുള്ള സ്താത്തിക്കോൻ നൽകുന്നതിനും റശ്ശീസ്സാ പിരിക്കുന്നതിനും അധികാരം നിക്ഷേപിച്ചുകൊണ്ടുള്ള ഒരു ഭരണഘടന പുതിയസഭയ്ക്കുവേണ്ടി അവർ രൂപവൽകരിച്ചിട്ടുണ്ടോ:

(d) ഈ പ്രവൃത്തികളും അധികാരങ്ങളും പാത്രിയർക്കീസിനു് തനിച്ചു് സാധിക്കുന്നതാണോ? ഈ അധികാരങ്ങാം

പ്രയോഗിക്കുന്നതിനുള്ള ഒന്നാംപ്രതിയുടെ അവകാശവും ഉറപ്പിയ്ക്കലും, പാത്രിയർക്കീസിനെ നിരാകരിക്കുന്നതിന് തുല്യമാകുമോ?

(e) മലങ്കരയിൽ ആദ്യമായിട്ടാണോ അവർ കാതോലിക്കേററ് സ്ഥാപിക്കുന്നതു്? മുകളിൽ പറഞ്ഞ പ്രവൃത്തികൾ തെളിയിക്കപ്പെടുന്നതായാൽ വേദവിപരീതമാകുമോ?

16. (a) പുരാതന യാക്കോബായ സുറിയാനിസഭയിലെ അംഗങ്ങൾ എന്ന നില പ്രതികൾക്ക് ഇല്ലാതായോ?

(b) സഭയുടെ ട്രസ്റ്റിസ്ഥാനമൊ,മററന്തെങ്കിലും സ്ഥാനമൊ വഹിക്കുന്നതിനുള്ളഅവകാശം പ്രതികൾക്ക്നഷ്ടപ്പെട്ടോ?

(c) മലങ്കര യാക്കോബായ സുറിയാനിസമുദായംവക കേസ്സ് സ്വത്തുക്കളുടെ ഉപഭോക്താക്കളാകുന്നതിനുള്ള അവകാശം അവക്ക് നഷ്ടപ്പെട്ടോ?

(17) മുൻപ്രവൃത്തികളിലും, അവകാശവാദങ്ങളിലും ഒന്നാംപ്രതിയെ സഹായിക്കുകയും, ഉത്സാഹപൂർവ്വം അദ്ദേഹത്തോട് സഹകരിക്കുകയും, ചെയ്തതിനാൽ രണ്ടും മൂന്നും പ്രതികൾ വേദവിപരീതികളും, വിശ്വാസത്തിൽ അന്യരും, സഭയ്ക്കു് വെളിയിൽപോയവരും ആയിട്ടുണ്ടോ?

19. (a)വാദികളും അവരുടെകക്ഷികളും മാർ ഗീവറുഗീസ് ദീവന്നാസ്യോസിനും, മലങ്കര യാക്കോബായ സുറിയാനിസഭയ്ക്കുംഎതിരായ ഒരു സഭ രൂപവൽക്കരിച്ചിട്ടുണ്ടോ?

(b) 1058 മുതൽ ട്രസ്റ്റ്സ്വത്തിന്റെ ഉപഭോക്താക്കളുടെ പ്രധാനപ്പെട്ട കൂട്ടത്തിൽനിന്നു് അവർ തന്നത്താൻ വേർപെട്ടിട്ടുണ്ടോ?

20. (1) വാദികളുടെ താഴെപറയുന്ന പ്രവൃത്തികളും അവകാശങ്ങളും അത്തരം വേർപാടാകുമോ?

a. (i) പാത്രിയർക്കീസിനു്മാത്രമേ മൂറോൻകൂദാശ ചെയ്യുവാൻ കഴിയുകയുള്ളു എന്ന അവകാശം,

(ii) ഒ. എസ്സ് 94–ലെ 18 അക്കമൊണ് സഭയുടെകാനോൻ എന്ന അവകാശം,

(iii) കാതോലിക്കേററ് സ്ഥാപിച്ചിട്ടില്ല എന്ന വാദം,

(iv) പാത്രിയർക്കീസിനു് തന്നത്താൻ മെത്രാപ്പോലീത്തന്മാരെ വാഴിക്കുകയും, മുടക്കുകയും ചെയ്യാമെന്ന അവകാശവാദം,

(b) പാത്രിയർക്കീസിനു് സഭയുടെമേൽ ലൗകികാധികാരം ഉണ്ടെന്നു് വാദികൾ അവകാശപ്പെട്ടിരുന്നോ?

(c) മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്താ ആയിരുന്നില്ലെന്നു് അവർ ശക്തിയായി വാദിച്ചിരുന്നോ?

(d) സഭയുടെ തക്സാകളിൽ (liturgy) അവർ ഭദേഗതിവരുത്തിയൊ?

(e) യാക്കോബായ സുറിയാനിസഭയിന്മേലും, സഭവക സ്വത്തുക്കളിന്മേലും, ലൗകികാധികാരം സമ്മതിച്ചുകൊണ്ടു് ഒന്നാംവാദി പാത്രിയക്കീസിൽഉടമ്പടി നൽകിയിട്ടുണ്ടോ?

(f) വാദികൾ ട്രസ്റ്റിനു് വിരുദ്ധമായാണോ പ്രവൃത്തിച്ചതു്.

(g) മുൻപ്രസ്താവിച്ച പ്രവൃത്തികളുടെയും അവകാശവാദങ്ങളുടെയും ഫലമായി വാദികളും അവരുടെ കക്ഷികളും സഭേതരരായി തീരുകയും, സഭയുടേയൊ വസ്തുക്കളുടെയോ ട്രസ്റ്റികളൊ ഉപഭോക്താക്കളോ ആകുന്നതിനു് അവകാശികളല്ലാതായി തീരുകയും ചെയ്തിട്ടുണ്ടോ?

വിവരപ്പത്രികയും, ഇഷ്യൂപേപ്പറും, ഈ കേസിൽ ഉന്നയിക്കപ്പെട്ടിട്ടുള്ള യഥാൎത്ഥ ഇഷ്യൂകളും, പ്ളീഡിംഗുകളിൽ ഉൾപ്പെട്ടത്താം. അന്യായം 19 മുതൽ 26വരെ ഖണ്ഡികകളിൽ വ്യക്തമായി പ്രതിപാദിച്ചിരിക്കുന്നതും, താഴെപ്പറയുന്നതുമായ ചില പെരുമാററങ്ങൾ മൂലം പ്രതികൾ വേദവിപരീതികളോ, സഭേതരരോ, സ്വയമേവസഭയ്ക്കു വെളിയിൽ പോയവരോ ആയിട്ടുണ്ടെന്നാണ് ഈ വ്യവഹാരത്തിൽ വാദികളുടെ പ്രധാന വാദമെന്നു പ്ളിഡിംഗ്സ് വ്യക്തമായി സൂചിപ്പിക്കുന്നുണ്ടു്.

(1) നിയമാനുസൃതം തുടരുന്ന പാത്രിയർക്കീസായി അബ്ദൽ മിശിഹായെ സ്വീകരിച്ചു. (2) മെത്രാപ്പോലീത്തന്മാരെ വാഴിക്കുന്നതിനും, വി. മൂറോൻ കൂദാശചെയ്യുന്നതിനും, സ്ലാത്തിക്കോൻ പുറപ്പെടുവിക്കുന്നതിനും, ഇടവകകൾ വിഭജിക്കുന്നതിനും റശ്ശീസ്സാ സ്വീകരിക്കുന്നതിനുമുള്ള അധികാരങ്ങൾ അതതുകാലത്തെ കാതോലിക്കോസിനു നൽകിക്കൊണ്ടു് സ്ഥാപിതമായിട്ടുള്ള കാതോലിക്കേററിനെ അംഗീകരിച്ചു എന്നിവയാണു പ്രസ്തുത കാരണങ്ങൾ. ഈ വ്യക്തമായ പ്രവൃത്തികളുടെ അടിസ്ഥാനത്തിലാണു വേദവിപരീതത്വവും, പുതിയ സഭ സ്ഥാപിച്ചു് സഭയ്ക്കു വെളിയിൽ പോയി എന്നുള്ള കുററവും ആരോപിച്ചിരിക്കുന്നതു്. സ്ലാത്തിക്കോൻ പുറപ്പെടുവിപ്പിക്കുന്നതിനും ഇടവക വിഭജിക്കുന്നതിനുമുള്ള അധികാരങ്ങൾ സ്വതന്ത്രാധികാരങ്ങളല്ലെന്നും, മെത്രാപ്പോലിത്തന്മാരെ വാഴിക്കുന്നതിനുള്ള അധികാരത്തിൽനിന്നു് ഉണ്ടാകുന്ന അധികാരങ്ങളാണു് അവയെന്നുമുള്ള കാര്യത്തിൽ തക്കമില്ല. 45 ററി. എൽ. ആർ 116-ൽ റിപ്പോർട്ടുചെയ്തിട്ടുള്ളതും, 1088-ലെ ഓ എസ്സ് 94-ാം നമ്പരായ ഇൻറർപ്ളീഡർ സ്യൂട്ടിൻെറ 1928 ജൂലൈ 4-ാം തീയതി പ്രഖ്യാപിച്ച അവസാന വിധി (256 അക്കം) മൂലം ഈ വാദങ്ങൾ തീരുമാനിക്കപ്പെട്ടിട്ടുണ്ടോ എന്നതാണു പ്രശ്നം. ആ വ്യവഹാരത്തിലെ ഇഷ്യൂകളിൽ കാണുന്ന വസ്തുതകളെ സംബന്ധിച്ചുള്ള സൂക്ഷ്മപഠനത്തിലേക്കു് ഇതു നമ്മെ നയിക്കുന്നു.

ഇപ്പോഴത്തെ കേസിൽ ഇൻറർ പ്ളീഡർസ്യൂട്ടിലെ പ്ളീഡിംഗുകൾ ഹാജരാക്കാഞ്ഞതു് നിർഭാഗ്യകര

മായിരിക്കുന്നു. ഏതായാലും 41 ററി. എൽ. ആർ. 1-ൽ റിപ്പോട്ട് ചെയ്തിട്ടുള്ളതും, ട്രയൽകോടതി 1919-ൽ പ്രഖ്യാപിച്ചതുമായ വിധി (255 അക്കം) യിൽ പ്ളീഡിംഗുകളും, വിരുദ്ധകക്ഷികളുടെ എതിർവാദങ്ങളും സംഗ്രഹിച്ചുകൊടുത്തിരിക്കുന്നു.

നമ്മുടെ ഇപ്പോഴത്തെ ആവശ്യത്തെ സംബന്ധിച്ചിടത്തോളം, ട്രയൽ കോടതിവിധിയിലെ സംഗതമായ ഭാഗങ്ങളെ ഇപ്രകാരം സംഗ്രഹിക്കാവുന്നതാണ്.

(1) മാർ ഗീവറുഗീസ് ദീവന്നാസ്യോസ് നിയമാനുസൃതമുള്ള മലങ്കരമെത്രാപ്പോലീത്താ ആയിരുന്നു. മലങ്കര സുറിയാനിസഭ അദ്ദേഹത്തെ അപ്രകാരം അംഗീകരിക്കുകയും, സ്വീകരിക്കുകയും ചെയ്തു. അതനുസരിച്ച് അദ്ദേഹം സഭാസ്വത്തുക്കളുടെ ട്രസ്റ്റിമാരിൽ ഒരാളുമാണ്. (ഇഷ്യു 1)

(2) സഭയുടെ ആത്മീയഭരണത്തിൽ പൊതുവായ ഒരു മേൽനോട്ടം വഹിക്കുന്നതിനുള്ള അധികാരം മാത്രമേ പാത്രിയക്കീസിനുള്ളു. എന്നാൽ മെത്രാപ്പോലീത്തായിൽമാത്രം നിക്ഷിപ്തമായിരിക്കുന്ന സഭയുടെ ആത്മീയകാര്യങ്ങളുടെ ആഭ്യന്തര ഭരണത്തിൽ ഇടപെടുന്നതിന് പാത്രിയക്കീസിന് അധികാരമില്ല, മലങ്കര മഹായിടവകയുടെ ലൗകിക കാര്യങ്ങളിലൊ, അവയുടെ മേലോ, പാത്രിയക്കീസിന് ആധിപത്യമോ, അധികാരമോ, നിയന്ത്രണമോ, മേൽനോട്ടമോ, താല്പര്യമോ ഇല്ലാത്തതുമാകുന്നു. (ഇഷ്യു 3)

(3) 1085-ൽ മലങ്കര സന്ദർശിച്ചപ്പോൾ സുറിയാനിസഭയുടെ ലൗകിക സ്വത്തുക്കളിന്മേൽ അധികാരം ലഭിക്കുന്നതിന് അബ്ദുള്ളാ രണ്ടാമൻ പാത്രിയർക്കീസ് ഒരു ശ്രമം നടത്തി. എന്നാൽ അദ്ദേഹത്തിന്റെ ശ്രമങ്ങളും, അവകാശവാദങ്ങളും, സഭയുടെ ലൗകിക സ്വത്തുക്കളുടെ ഭരണത്തെ സംബന്ധിച്ചിടത്തോളം നിയമവിരുദ്ധവും, മലങ്കര

സഭയുടേയും സമുദായത്തിൻെറയും നന്മയ്ക്കും താല്പയ്യങ്ങാം ക്കും ഹാനികരവും ആയിരുന്നു. (ഇഷ്യൂ 5, 6)

(4) മാർ ഗീവറുഗീസ് ദീവന്നാസ്യോസിനെ അബ്ദുള്ളാ രണ്ടാമൻ പാത്രിയക്കീസ് മുടക്കുകയുണ്ടായി. എന്നാൽ മുളന്തുരുത്തി സുന്നഹദോസിൽ തീരുമാനിച്ചിട്ടുള്ള മലങ്കര യാക്കോബായ സഭയുടെ ഭരണഘടനയ്ക്ക് വിരുദ്ധമായിരുന്നതിനാൽ ആ മുടക്ക് കാനോനികമായി അസാധു ആയിരുന്നു. അദ്ദേഹത്തെ മലങ്കര മെത്രാപ്പോലിത്താ ആയി മലങ്കര ക്രൈസ്തവസമുദായത്തിലെ ബഹുഭൂരിപക്ഷം ജനങ്ങളും സ്വീകരിക്കുകയും അംഗീകരിക്കുകയും ചെയ്തു(ഇഷ്യൂ 7 മുതൽ 17 വരെ.)

(5) മാർ ഗീവറുഗീസ് ദീവന്നാസ്യോസിൻെറ കൂട്ടുട്രസ്റ്റികളായി രണ്ടാംപ്രതി മാണി പൗലൂസ് കത്തനാരേയും, മൂന്നാം പ്രതി കോര കൊച്ചുകോരുളയേയും സമുദായം തെരഞ്ഞെടുത്തതാണ്. (ഇഷ്യൂ 18)

(6) സമുദായം നാലാംപ്രതി മാർ കൂറിലോസിനെ മലങ്കര മെത്രാപ്പോലീത്തായായി തെരഞ്ഞെടുക്കുകയോ, സ്വീകരിക്കുകയോ, അംഗീകരിക്കുകയോ, ചെയ്തിട്ടില്ല. അദ്ദേഹം ട്രസ്റ്റിയാകുന്നതിനു യോഗ്യനമല്ല. (ഇഷ്യൂകാം 19, 20)

(7) അഞ്ചും ആറും പ്രതികളെ (കോര മാത്തൻ മല്ലാൻ, സി. ജെ. കുര്യൻ) ട്രസ്റ്റിസ്ഥാനത്തുനിന്നു നിയമാനുസൃതം നീക്കം ചെയ്തതും, രണ്ടും മൂന്നും പ്രതികളെ (മാണി പൗലൂസ് കത്തനാർ, കോര കൊച്ചുകോരുള) അവരുടെ സ്ഥാനങ്ങളിൽ നിയമാനുസൃതംനിയമിക്കപ്പെട്ടതുമാണ്. (ഇഷ്യൂകാം 21, 22)

(8) ഒന്നും, രണ്ടും, മൂന്നും പ്രതികളായ മാർ ഗീവറുഗീസ് ദീവന്നാസ്യോസ്, മാണി പൗലൂസ് കത്തനാർ, കോര കൊച്ചുകോരുള എന്നിവർ സഭയുടെ ആത്മീയമായ മേൽ

നോട്ടത്തെ സംബന്ധിച്ച് അബ്ദൽ മിശിഹായെ സ്വീകരിക്കുകയോ, അബ്ദുള്ളാ രണ്ടാമനെ നിരാകരിക്കുകയോ ചെയ്തിട്ടില്ല. അത്തരം പ്രവൃത്തികൾമൂലം, അവർ വിശ്വാസത്തിൽ അന്യരോ, ട്രസ്റ്റികളാകുന്നതിന് അയോഗ്യരോ ആയിട്ടില്ല. (ഇഷ്യു 27)

(9) നാല്പത്തിരണ്ടാംപ്രതിയെ (അസ്സൽ ഒന്നാം പ്രതിയായ മാർ അത്താനാസ്യോസ്) കാനോനികമായി വാഴിക്കുകയോ, മലങ്കര മെത്രാപ്പോലീത്തായോ, മലങ്കര അസോസ്യേഷൻ പ്രസിഡൻേറാ ആയി നിയമാനുസൃതം നിയമിക്കുകയോ ചെയ്തിട്ടില്ല. (ഇഷ്യൂ 30 മുതൽ 33 വരെ.)

(10) ഒന്നും, രണ്ടും, മൂന്നും പ്രതികൾ നിക്ഷേപസംഖ്യയുടെ പലിശ വാങ്ങുന്നതിന് അവകാശികളാണ്.

മുൻതീരുമാനങ്ങൾ അനുസരിച്ചാണ് ഇൻററ്പ്ലീഡർ സ്യൂട്ടിലെ ഒന്നും, രണ്ടും, മൂന്നും പ്രതികൾ സഭാസ്വത്തുക്കളുടെ നിയമാനുസൃത ട്രസ്റ്റികളാണെന്നു പ്രഖ്യാപിച്ചുകൊണ്ട് അവക്ക് അനുകൂലമായിട്ട് ജില്ലാ ജഡ്ജി വിധി പ്രസ്താവിച്ചത്.

5, 6, 42 പ്രതികൾ ഹൈക്കോടതിയിൽ അപ്പീൽ ബോധിപ്പിച്ചു.

അപ്പീലിൽ ഉന്നയിക്കപ്പെട്ടിരുന്ന മുഖ്യമായ പ്രശ്നങ്ങൾ താഴെ പറയുന്നവയായിരുന്നു.

(1) സഭ അനുസരിക്കേണ്ട കാനോൻനിയമം ഏതാണ്? കാനോൻനിയമം അനുസരിച്ച് ഒരു മെത്രാപ്പോലീത്തായെ മുടക്കുന്നതിനെ സംബന്ധിച്ചിടത്തോളം പാത്രിയർക്കീസിൻെറ അധികാരങ്ങൾ എന്തെല്ലാമാണ്?

(2) മാർ ഗീവറുഗീസ് ദീവന്നാസ്യോസിൻെറ മുടക്ക് കാനോൻനിയമത്തിനും, മുളന്തുരുത്തി സുന്നഹദോസിൽ

രൂപവൽക്കരിച്ചിട്ടുള്ള മലങ്കരസുറിയാനിസഭാ ഭരണഘടനയ്ക്കും വിരുദ്ധമാണോ?

(3) ഒരു മെത്രാപ്പോലീത്തായെ മുടക്കുന്നതിന് പാത്രിയർക്കീസ് തന്നത്താൻ യോഗ്യനാണെങ്കിൽ മുടക്കധികാരം പ്രയോഗിക്കുന്നതിനു മുമ്പായി എന്തെങ്കിലും നടപടിക്രമങ്ങൾ പാത്രിയർക്കീസ് അനുസരിക്കേണ്ടതായിട്ടുണ്ടോ?

(4) അപ്രകാരം ഒരു നടപടിക്രമം നിർദ്ദേശിച്ചിട്ടില്ലെങ്കിൽ ആ അധികാരം സ്വാഭാവികനീതിയുടെ തത്വങ്ങൾക്ക് അനുരൂപമായിട്ടുള്ള രീതിയിലും, ദുരുദ്ദേശം കൂടാതെയുമാണോ പ്രയോഗിച്ചത്?

(5) മാർ ഗീവറഗീസ് ദീവന്നാസ്യോസിൻെറ മുടക്ക് സാധുവായിരുന്നോ?

1923-ൽ തിരുവിതാംകൂർ ഹൈക്കോടതിയുടെ ഫുൾബെഞ്ചുവിധി പ്രസ്താവിച്ചു.(ഡി. ഇസഡ് അക്കം) അന്നത്തെ അപ്പീൽവാദികൾ ഹാജരാക്കിയ 18 അക്കമാണ് കാനോൻനിയമത്തിൻെറ ശരിയായ പാഠമെന്നും, അതുകൊണ്ടു മലങ്കര യാക്കോബായ സുറിയാനിസഭ അതിനെ അംഗീകരിച്ചിട്ടുണ്ടെന്നും വിധിയുടെ 80-ാംഖണ്ഡികയിൽ പറഞ്ഞിരുന്നു.

മുൻപ്രസ്താവിച്ച 1, 2, 3, പ്രശ്നങ്ങളെ സംബന്ധിച്ച് ഫുൾബെഞ്ചിൻെറ തീരുമാനങ്ങൾ വിധിന്യായത്തിൻെറ 124-ാം പേജിൽ സംഗ്രഹിച്ചിട്ടുള്ളത് താഴെ പറയുന്ന പ്രകാരമാണ്.

"തീരുമാനമെടുക്കുന്നതിൽ, 1, 2, 3 പ്രശ്നങ്ങളേ സംബന്ധിച്ചുള്ള ഞങ്ങളുടെ നിഗമനങ്ങൾ ഇവയാണ്:

(a) മലങ്കര യാക്കോബായ സുറിയാനിക്രൈസ്തവസഭ അനുസരിക്കുകയും, അംഗീകരിക്കുകയും, സ്വീകരിക്കുകയുംചെയ്യുന്ന കാനോൻനിയമത്തിൻെറ പാഠം എ, അക്കമല്ല, 18, അക്കമാണ്.

(b) 18 അക്കം കാനോൻ അനുസരിച്ച് പാത്രിയർക്കീസിന് തനിയെ–അതായത് തന്റെ സ്വന്തം അധികാരം വച്ചുകൊണ്ട്–എപ്പിസ്കോപ്പന്മാരെയും, മെത്രാപ്പോലീത്തന്മാരെയും വാഴിക്കുകയും മുടക്കുകയുംചെയ്യുന്നതിനു് അധികാരമുണ്ട്. അതായത് ഈ അധികാരങ്ങൾ പ്രയോഗിക്കണമെങ്കിൽ മെത്രാപ്പോലീത്തന്മാരുടെ സുന്നഹദോസ് വിളിച്ചുകൂട്ടുകയോ സുന്നഹദോസിനു്ചേരുന്നവിധത്തിലുള്ള നടപടികൾ സ്വീകരിക്കുകയോചെയ്യേണ്ട ആവശ്യമില്ല. മെത്രാപ്പോലീത്താആയി വാഴിക്കപ്പെടുന്ന ആൾ തീർച്ചയായും മലങ്കര സ്വദേശിയും, ജനങ്ങൾ സ്വീകരിച്ച ആളുമായിരിക്കണം.

(c) മുളന്തുരുത്തി നിശ്ചയങ്ങളിൽ (ഇ. എൽ. അക്കം) കാനോൻനിയമം അനുസരിച്ച് ആത്മീയകാര്യങ്ങളിൽപാത്രിയർക്കീസിനുള്ള അധികാരങ്ങളെ പരിമിതപ്പെടുത്തുകയൊ, അത്തരം അധികാരങ്ങളുടെ പ്രയോഗത്തെസംബന്ധിച്ചിടത്തോളം പാത്രിയർക്കീസിന്റെ മേൽനിയന്ത്രണം ഏർപ്പെടുത്തുന്നതോ ആയയാതൊന്നും ഇല്ലാത്തതുമാകുന്നു.

(d) മുടക്കധികാരം പ്രയോഗിക്കുന്നതിനു് മുമ്പായി പാത്രിയർക്കീസ് അനുഷ്ഠിച്ചിരിക്കേണ്ട പ്രത്യേക നടപടിക്രമങ്ങളൊന്നും 18 അക്കത്തിൽ നിർദ്ദേശിച്ചിട്ടില്ല.

സംഗതമായ വസ്തുതകളെ സംബന്ധിച്ച് സവിസ്തരമായ ചർച്ചകൾക്കുശേഷം പണ്ഡിതരായ ജഡ്ജിമാർ 254–ാംഖണ്ഡികയിൽ 4, 5, പ്രശ്നങ്ങളെ സംബന്ധിച്ച് അനുകൂലമായി വിധി രേഖപ്പെടുത്തി. മലങ്കര മെത്രാപ്പോലീത്താസ്ഥാനവും, മെത്രാപ്പോലീത്തൻട്രസ്റ്റിസ്ഥാനവും മാർ ഗീവറുഗീസ് ദീവന്നാസ്യോസിനു നഷ്ടപ്പെട്ടു എന്നു് അവർ വിധിച്ചു. ഈ കാര്യത്തെ സംബന്ധിച്ചിടത്തോളം അബ്ദുള്ളാ രണ്ടാമനെ നിരാകരിക്കുകയും, അബ്ദൽമിശിഹായെ സ്വീകരിക്കുകയും

ചെയ്തതുകൊണ്ടു് മാർഗീവറുഗീസ് ദീവന്നാസ്യോസ്ശീശ്മക്കാരനം, യാക്കോബായ സഭയ്ക്കു് അന്യനമായി തീർന്നിട്ടുണ്ടോ എന്ന പ്രശ്നത്തെപ്പററി അഭിപ്രായം പ്രകടിപ്പിക്കേണ്ട ആവശ്യമില്ലെന്നു് അവർ പരിഗണിച്ചു. മലങ്കര അസോസ്യേഷനു് അവരെ (അഞ്ചും ആറും പ്രതികളെ) നീക്കാൻ അധികാരമുണ്ടെങ്കിലും, മുടക്കപ്പെട്ട ഒരു മെത്രാപ്പോലീത്തായായ മാർ ഗീവറുഗീസു് ദീവന്നാസ്യോസ് വിളിച്ചുകൂട്ടിയതും, അദ്ദേഹം ആദ്ധ്യക്ഷംവഹിച്ചതുമായ ഒരു യോഗമാകയാൽ അഞ്ചും ആറും പ്രതികൾ നിയമാനുസൃതം നീക്കംചെയ്യപ്പെട്ടവരല്ലെന്നും, യോഗനടപടികൾ അസാധുവാകയാൽ അഞ്ചും ആറും പ്രതികൾ ട്രസ്റ്റികളായി തുടരുമെന്നും അവർ വിധിയിൽ പറഞ്ഞിരുന്നു. മാർ ഗീവറുഗീസു് ദീവന്നാസ്യോസും അദ്ദേഹത്തിൻെറ കൂട്ടട്രസ്റ്റികളും, ഈ ജഡ്ജിമെൻറു് റിവ്യൂ ചെയ്യണമെന്നു് ആവശ്യപ്പെട്ടുകൊണ്ടു് സമർപ്പിച്ച അപേക്ഷ അനുവദിച്ചകാര്യം നേരത്തെ പ്രസ്താവിച്ചിരുന്നുവല്ലോ. ഫുൾബഞ്ചു് അപ്പീൽവീണ്ടും കേട്ടതിന്മേൽ 1928 ജൂലൈ 4-ാംതീയതി (256അക്കം) വിധി പ്രസ്താവിക്കുകയുണ്ടായി ഈ കേസിൻെറ അവസാനതീരുമാനമാണിതു്. പ്രസ്തുത വിധിയുടെ മൊത്തംഫലം ഇപ്രകാരം സംഗ്രഹിക്കാവുന്നതാണു്.

(1) മാർ ഗീവറുഗീസ് ദീവന്നാസ്യോസിൻെറ മുടക്കു് അസാധുവാണു്.

(2) 1 മുതൽ 3 വരെ പ്രതികൾ വേദവിപരീതികളോ സഭേതരരോ ആയിട്ടില്ല. അവർ പുതിയ ഒരു സഭ സ്ഥാപിച്ചിട്ടുമില്ല.

(3) 4 മുതൽ 6 വരെ പ്രതികളുടെ തെരഞ്ഞെടുപ്പ് അസാധുവാണ്.

മാർ ഗീവറുഗീസ് ദീവന്നാസ്യോസ് ചെയ്തുവെന്ന് ആരോപിക്കപ്പെടുന്ന പ്രവൃത്തികൾ അദ്ദേഹം ചെയ്തതാണോ. അബ്ദൽമിശിഹായാൽ മൂന്നു മെത്രാന്മാർക്കു നൽകപ്പെട്ട പട്ടം സാധുവാകുമോ, മാർ ഗീവറുഗീസ് ദീവന്നാസ്യോസിനും അദ്ദേഹത്തിൻെറ രണ്ടു കൂട്ടുട്രസ്റ്റികൾക്കും എതിരായി ചുമത്തപ്പെട്ടിരിക്കുന്ന ആരോപണങ്ങൾ ഏതാനും പ്രവൃത്തികളെ അടിസ്ഥാനപ്പെടുത്തിയുള്ള വേദവിപരീതംമാത്രമേ ആകുകയുള്ളോ എന്നിവയെ സംബന്ധിക്കുന്ന ഇഷ്യുകൾ ഇല്ലെന്നാണ് പറഞ്ഞിരിക്കുന്നത്. ഇതേ പ്രവൃത്തികളെക്കുറിച്ചുതന്നെ ഇപ്പോഴത്തെ അന്യായത്തിൻെറ 19, 20, എന്നീ ഖണ്ഡികകളിൽ പരാമർശിച്ചിരിക്കുന്നു എന്നതു വാസ്തവമാണ്. എന്നാൽ ആ പ്രവൃത്തികൾകൊണ്ടുതന്നെ വ്യക്തമാകുന്നതുപോലെ അവർ സഭയ്ക്കു വെളിയിൽ പോയി ഒരു പുതിയ സഭ സ്ഥാപിച്ചുവെന്ന് ആരോപണമില്ലെന്നത്രേ വാദിച്ചിരിക്കുന്നത്. ഈ വാദം ശക്തമാണെന്ന് ഞങ്ങൾക്കു തോന്നുന്നില്ല. വിധിന്യായത്തിലെ 32-ാംഖണ്ഡികയിൽ ചീഫ്ജസ്റ്റീസ് ചാററ്ഫീൽഡ് ഇപ്രകാരമാണ് പറഞ്ഞിരിക്കുന്നത്. മാർ ഗീവറുഗീസ് ദീവന്നാസ്യോസിൻെറ നടപടിയേക്കുറിച്ച് അന്വേഷണം നടത്തുകയോ, തൻെറ കാര്യങ്ങൾ വാദിക്കുവാൻ അദ്ദേഹത്തിന് അവസരം നൽകുകയോ, അദ്ദേഹത്തിനെതിരായ ആരോപണങ്ങൾ അറിയിക്കുകയോ, ചെയ്തിട്ടില്ല. അതുകൊണ്ട് അദ്ദേഹത്തിൻെറ

മുടക്കു് അസാധുവാകുന്നതും അദ്ദേഹം മലങ്കര മെത്രാപ്പോലീത്താ ആയും അങ്ങനെ സഭാസ്വത്തുക്കളുടെ ട്രസ്റ്റികളിൽ ഒരാളായും തുടരുന്നതുമാണ്. ജസ്റ്റീസ് ജോസഫ് തളിയത്തു്, ജസ്റ്റീസ് പരമേശ്വരൻപിള്ള എന്നിവരുടെയും വിധികൾ ഫലത്തിൽ ഇപ്രകാരംതന്നെയായിരുന്നു. അന്നത്തെ അപ്പീൽ വാദികളുടെ (4 മുതൽ 6വരെ പ്രതികൾ) പണ്ഡിതനായ അഭിഭാഷകൻ ഇപ്രകാരം ഒരു കേസിനെ ആശ്രയിച്ചു. മാർ ഗീവറുഗീസ് ദീവന്നാസ്യോസിന്റെ മുടക്കിന്റെ സാധുതയെ പരിഗണിക്കുന്നില്ലെങ്കിൽതന്നെയും, അദ്ദേഹവും കൂട്ടട്രസ്റ്റികളും മററു പല കാരണങ്ങളോടൊപ്പം നിയമാനുസൃതമുള്ള പാത്രിയർക്കീസായ അബ്ദുള്ളാ രണ്ടാമനെ നിരാകരിക്കുകയും, സ്ഥാനഭ്രഷ്ടനാക്കപ്പെട്ട പാത്രിയർക്കീസായ അബ്ദൽമിശിഹായെ സ്വീകരിക്കുകയും മുമ്പു് പ്രസ്താവിച്ചിട്ടുള്ള അധികാരങ്ങൾ കാതോലിക്കായ്ക്കു് നൽകിക്കൊണ്ടുള്ള കാതോലിക്കാസ്ഥാപനത്തെ നിലനിറുത്തുകയും ചെയ്കതിനാൽ അവർ സ്വയം സഭേതരരായെന്നും അതുകൊണ്ടു് അവരെ ട്രസ്റ്റികളായി പ്രവർത്തിക്കുവാൻ അനുവദിക്കരുതെന്നുമായിരുന്നു അദ്ദേഹത്തിന്റെ കേസ്സ്. മാർ ഗീവറുഗീസ് ദീവന്നാസ്യോസും അനുയായികളും പാത്രിയർക്കീസിന്റെ നിയന്ത്രണത്തിൽനിന്നും വിട്ടു് ഫലപ്രദമായ രീതിയിൽ സ്വതന്ത്രമായ ഒരു സഭ സ്ഥാപിച്ചു എന്നു സമർത്ഥിക്കുന്നതിനു് ഉപോൽബലകമായി സ്കോട്ട്ലൻഡ് ഫ്റീ ചർച്ചു് കേസ്സ് സംബന്ധിച്ച പ്രഭുസഭയുടെ വിധിയെ അദ്ദേഹം ആശ്രയിച്ചു അതുകൊണ്ടു് സ്വാഭാവിക

നീതി ലംഘിച്ചു എന്നതിനെ സംബന്ധിച്ച തീരുമാനത്തിൻെറ അനന്തരഫലമായി ഫ്റീചർച്ച് കേസ്സിൻെറ തീരുമാനത്തിലുൾക്കൊള്ളുന്ന മററെ കേസ്സിനെ സംബന്ധിച്ചും പരിഗണിക്കുന്നതിനു് ഫുൾബെഞ്ച് നിർബ്ബന്ധിതമായി എന്നു സ്പഷ്ടമാണു്.

വിധിന്യായത്തിന്റെ 34-ാംഖണ്ഡികയിൽ 4മുതൽ 6 വരെ പ്രതികൾ സമർപ്പിച്ച പത്രികയിലെ വാദങ്ങളെ സംഗ്രഹിച്ചിട്ടുണ്ട്. മാർ ഗീവറുഗീസ് ദീവന്നാസ്യോസും അദ്ദേഹത്തിൻെറ കൂട്ടട്രസ്റ്റിമാരും (1 മുതൽ 3 വരെ പ്രതികൾ) സഭേതരരായി എന്നാണു് പറയപ്പെട്ടിരുന്നതെന്നു് അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. "alien" (അന്യൻ) എന്ന പദം പ്രാധാന്യമർഹിക്കുന്നതാണു്. കാരണം, വിശ്വാസത്തിൽനിന്നും വെളിയിൽ പോകുന്ന ഒരാളെയാണു് ആ പദം കുറിക്കുന്നതു്. ഈ മൂദലമായ ന്യൂലിന്മേൽ മാത്രമല്ല കാര്യങ്ങൾ തൂങ്ങിക്കിടക്കുന്നതു്. മാർ ഗീവറുഗീസ് ദീവന്നാസ്യോസിൻെറ മടക്കിനുശേഷം സംഭവിച്ച വിവിധകാര്യങ്ങളേ കുറിച്ചും, അദ്ദേഹത്തിൻെറ പ്രവൃത്തികളേയും പെരുമാററങ്ങളേയും കുറിച്ചും വിധിയിൽ പരാമർശിച്ചു. നിയമാനുസൃതമുള്ള പാത്രിയർക്കീസിനെ അദ്ദേഹം നിരാകരിച്ചു. സ്ഥാനഭ്രഷ്ടനായ പാത്രിയർക്കീസിനെ സ്വീകരിക്കുകയും അന്ത്യോഖ്യാ പാത്രിയർക്കീസിനു ചേരന്ന വിവിധ പ്രവൃത്തികൾ ചെയ്യിക്കുന്നതിനു് അദ്ദേഹത്തെ മലബാറിൽ വരുത്തുകയുംചെയ്തു. ചിലരെ മെത്രാപ്പോലീത്താമാരായി വാഴിക്കുകയും, മെത്രാപ്പോലിത്തന്മാരെ വാഴി

ക്കുന്നതിന്നും, വിശുദ്ധ മൂറോൻകൂദാശ ചെയ്യുന്നതിന്നുമുള്ള അധികാരത്തോടെ കാതോലിക്കേററ് സ്ഥാപിക്കുകയുംചെയ്തു. ഇവയെക്കുറിച്ചെല്ലാം പരാമർശിച്ചശേഷം, 4 മുതൽ 6 വരെ പ്രതികൾക്കുവേണ്ടി കൊണ്ടുവന്നിട്ടുള്ള വാദം, മാർ ഗീവറുഗീസ് ദീവന്നാസ്യോസും, കക്ഷികളും അന്ത്യോഖ്യാ സിംഹാസനത്തിൽനിന്നുമുള്ള വേർപാടാണ് ഇക്കാലമെല്ലാം ആഗ്രഹിച്ചതെന്നും, അവർ ഇതിൽ വിജയിച്ചിട്ടുണ്ടെന്നും, ഒരു പുതിയ സഭ സ്ഥാപിക്കുകയുണ്ടായെന്നുമാണ് ചീഫ്ജസ്റ്റീസ് പ്രസ്താവിച്ചിരിക്കുന്നതു്.

ഈ ഖണ്ഡികയുടെ അവസാനത്തിൽ 4 മുതൽ 6 വരെ പ്രതികൾക്കുവേണ്ടി കൊണ്ടുവന്നിട്ടുള്ള വാദത്തെക്കുറിച്ചു് പണ്ഡിതനായ ചീഫ്ജസ്റ്റീസ് വീണ്ടും പരാമർശിച്ചിട്ടുണ്ട്. അതായതു്, പ്രസ്തുത ഖണ്ഡികകളുടെ ആദ്യഭാഗത്തു് പ്രസ്താവിച്ചിട്ടുള്ളതും ഒന്നാം പ്രതിചെയ്തിട്ടുള്ളതുമായ പ്രവൃത്തികൾ മൂലം, ഒന്നാംപ്രതിയും അദ്ദേഹത്തിൻെറ അനുയായികളും 1087–ൽ യാക്കോബായ സുറിയാനിസഭയിൽ നിന്നും വേർപിരിഞ്ഞു് ഒരു പുതിയ സഭ സ്ഥാപിച്ചിട്ടുണ്ടെന്നുമാണ്.

മുൻ പ്രസ്താവിച്ച അധികാരങ്ങളുള്ള കാതോലിക്കോസിനോടു കൂടിയ കാതോലിക്കേററിനെ സ്വീകരിച്ചതിനാൽ പുതിയ സഭ സ്ഥാപിച്ചു് സഭയ്ക്കു വെളിയിൽ പോയി എന്ന ആരോപണം ചമച്ചെട്ടത്തതാണെന്നും, യഥാർത്ഥത്തിൽ റിവ്യൂവിൻെറ അവസാനവിധിയിൽ തീരുമാനിച്ചതാണെന്നും ഉള്ള കാര്യത്തിൽ, "seceded" (വേർപിരിഞ്ഞു) എന്ന പദം അതു് ഉപയോഗിച്ചിരി

ക്കുന്ന സന്ദർഭംവച്ചു നോക്കിയാൽ സംശയത്തിനു വക നൽകുന്നില്ല. 4 മുതൽ 6 വരെ പ്രതികൾക്കു വേണ്ടിയു ള്ള വാദങ്ങളെ ചീഫ്ജസ്റ്റീസ് ചാററ് ഫീൽഡും, മററു ജഡ്ജിമാരും നിരാകരിച്ചിരിക്കുകയാണ്.

അവർ താഴെപറയുന്ന പ്രകാരം അഭിപ്രായ പ്പെട്ടിരിക്കുന്നു.

**ചീഫ്ജസ്റ്റീസ് മി. ചാററ്ഫീൽഡ്:-**

"നാലുമുതൽ ആറുവരെയും, നാല്പത്തിരണ്ടും പ്ര തികൾ ഹാജരാക്കിയ പത്രികയിൽ ഒന്നുമുതൽ മൂ ന്നുവരെ പ്രതികളുടെ ട്രസ്റ്റിസ്ഥാനത്തോടുള്ള എ തിർപ്പ് ഈ രീതിയിലാണ് പ്രസ്താപിച്ചിട്ടുള്ള തെന്ന് തോന്നുന്നില്ല. എങ്ങനെയായാലും, കാ തോലിക്കോസിൻെറ നിയമനംതന്നെ നിരോധി ക്കപ്പെട്ടതും, കാതോലിക്കേററിനുവേണ്ടി പ്രവത്തി ക്കുതു്, സഭയോടുള്ള ഭക്തിയില്ലായ്മയുടെ ലക്ഷ ണമാണെന്നും സമത്ഥിച്ചിട്ടില്ല. **എ,** അക്കത്തിലും, **18,** അക്കത്തിലുമുള്ള "നിഖ്യാ" കാനോനനുസരി ച്ച് പാത്രിയക്കീസിനെപ്പോലെകിഴക്കിന് മെത്രാ പ്പോലീത്തന്മാരെ വാഴിക്കുന്നതിനുള്ള അധികാര ത്തോടുകൂടിയ ഒരു കിഴക്കിൻെറ വലിയ മെത്രാ പ്പോലീത്താ ഉണ്ടായിരിക്കണമെന്ന് വ്യക്തമായി വ്യവസ്ഥ ചെയ്തിട്ടുണ്ട്. പാത്രിയക്കീസിനുമാത്രം ചെയ്യാവുന്ന ചില പ്രവൃത്തികൾ നിയമാനുസൃത മല്ലാത്ത ഒരുപാത്രിയക്കീസ് ചെയ്യുമ്പോൾ ഒന്നാം പ്രതി അദ്ദേഹവുമായി സഹകരിച്ചു എന്നൊ,

അല്ലെങ്കിൽ ഈ പ്രവൃത്തികൾ നിയമാനുസൃതമ ല്ലാത്ത പാത്രിയക്കീസിനെകൊണ്ട് ചെയ്യിച്ചു എന്നോ ആണ് ഒന്നാംപ്രതിക്ക് എതിരായി ശക്തിയായി വാദിക്കാവുന്ന കാര്യങ്ങളെല്ലാംതന്നെ. ഈ പ്രവൃത്തികൾ അബദ്ധമായാണ് ചെയ്തിരുന്നതെങ്കിൽ യാതൊരു എതിർപ്പും ഉണ്ടാകുകയില്ലായിരുന്നു എന്ന് പ്രതികൾതന്നെ സമ്മതിക്കുന്നുമുണ്ട്. അതുകൊണ്ട് പാത്രിയക്കീസ് സ്ഥാനത്തെ സംബന്ധിച്ച് രണ്ട് അവകാശികൾ തമ്മിലുള്ള വ്യക്തിപരമായ തക്കമായി എല്ലാ കാര്യങ്ങളും നിർണ്ണയിക്കപ്പെടുന്നു. ഇതിൽ ഒന്നാം പ്രതി, തന്നെ മെത്രാപ്പോലീത്തായാക്കിയ പാത്രിയക്കീസിനെ ഉപേക്ഷിച്ച് അദ്ദേഹത്തിൻെറ എതിരാളിക്ക് പിന്തുണ നൽകിയെന്നാണ് പറയുന്നത്. ഇത്തരം പെരുമാററം വൈദികപരമായ ഒരു കുററമായിരിക്കും. ഈ കുററത്തിന് കുററക്കാരനെ ഭ്രഷ്ടനാക്കുന്നതിന് വൈദീകമേലദ്ധ്യക്ഷന് സാധിക്കുന്നതാണ്. എന്നാൽ സിവിൽകോടതിക്ക് വിചാരണചെയ്യുകയോ കുററത്തെ കുറിച്ച് അഭിപ്രായം പ്രകടിപ്പിക്കുകയൊ ചെയ്യുവാൻ കഴിയുന്ന ഒരു കുററമല്ല ഇത്."

അദ്ദേഹത്തിൻെറ വിധിയുടെ വേറൊരുഭാഗത്ത് ഇപ്രകാരം പറയപ്പെടുന്നു.

"ഈ സാഹചര്യങ്ങളിൽ ഒന്നുമുതൽ മൂന്നുവരെ പ്രതികൾ ഉൾക്കൊള്ളുന്ന സഭ, ഇപ്പോൾ തക്കത്തിലിരിക്കുന്ന ദാനം ഏതൊരു സഭയ്ക്കുവേണ്ടി

ഏപ്പെടുത്തിയതാണോ,ആ സഭയിൽനിന്നുംവ്യത്യ സ്തമല്ല. അതുകൊണ്ട് എൽ. അക്കത്തെയൊ, ട്രസ്റ്റ് സ്വത്തുക്കളുടെ കാര്യത്തിൽ വ്യതിചലിച്ച് പ്രവ ർത്തിക്കുമെന്ന ഭീഷണിയേയോ കൂട്ടാക്കാതെകണ്ട് ഒന്നാംപ്രതിയുടെ ട്രസ്റ്റിസ്ഥാനംനഷ്ടപ്പെടുകയോ, തൽസ്ഥാനം കൈവിട്ടുപോകുകയോ ചെയ്യുമെന്ന പ്രശ്നമേയില്ല."

**ജസ്റ്റീസ് മി. ജോസഫ് തളിയത്ത്:–**

"ഒരാൾ വൈദികപരമായ കുററം ചെയ്തിട്ടുണ്ടോ എന്നും, ഒരുവൻ കുററക്കാരനെന്ന് കാണപ്പെടുന്നപക്ഷം, എന്തു ഭവിഷത്ത് ആണ് ഉണ്ടാകുന്നതെന്നും വിധിക്കേണ്ടതു് വൈദീക കോടതികളാണ്. വൈദീക കാര്യങ്ങളുടെ സ്വഭാവംകൊണ്ടുതന്നെ, അവയെകുറിച്ച് ലൗകികകോടതികളുടെ വിധിവളരെ തൃപ്തികരമാകുക സാദ്ധ്യമല്ല. ശരിയായ വൈദികകോടതികളുടെ പ്രഖ്യാപനമനുസരിച്ച്കുററംചെയ്തഒരാൾ കുററക്കാരനാണോ എന്ന്ലൗകികകോടതികൾ തീരുമാനമെടുത്താൽ അതിൽനിന്ന്ഉണ്ടാകാൻ സാദ്ധ്യതയുള്ള അസൗകര്യങ്ങളെ കുറിച്ചും, നമുക്ക്പരിഗണിക്കേണ്ടതായിട്ടുണ്ട്. ഒന്നാം പ്രതിയുടെ മേൽ ആരോപിക്കപ്പെട്ടിരിക്കുന്ന ശിശ്മക്കുററത്തെ കുറിച്ച് ഞങ്ങൾ അന്വേഷണം നടത്തിയാലും ഇതായിരിക്കുംഫലം. ട്രസ്റ്റ്ഫണ്ടിൻെറ പലിശയ്ക്ക്മെത്രാപ്പോലീത്തൻ ട്രസ്റ്റി അപേക്ഷിക്കുന്ന എല്ലാ സന്ദർഭത്തിലും, തങ്ങളുടെ അഭിപ്രായത്തിൽ നിന്ദ്യങ്ങളായ ചില

വൈദീകകുററങ്ങളോ അതോ മററെന്തെങ്കിലും കുററങ്ങളുമൊ മെത്രാപ്പോലീത്താ ചെയ്തിട്ടുള്ളതിനാൽ അദ്ദേഹത്തിന് സഭയുടെ ട്രസ്റ്റിയായി പ്രവൃത്തിക്കുക സാദ്ധ്യമല്ലെന്നുള്ള അടിസ്ഥാനത്തിൽ പലിശ വാങ്ങുന്നതിനെ എതിക്കുവാൻ യാക്കോബായ സഭാംഗങ്ങളായ ആരെങ്കിലും ഉണ്ടായിരിക്കും. ഓരോപ്രാവശ്യവും ഈ പ്രശ്നത്തെ കുറിച്ച് തീരുമാനിക്കുന്നതിൽ പുതിയവ്യവഹാരം നടത്തേണ്ടതായുംവരും. ഇക്കാരണങ്ങളാൽ ഈ വിഷയത്തെ കുറിച്ച് വൈദീകപ്രമാണങ്ങൾ പ്രഖ്യാപിക്കപ്പെട്ടിട്ടില്ലാത്തിടത്തോളം കാലം, ലൗകികകോടതികൾ സ്വീകരിക്കേണ്ട ശ്രേഷ്ഠമായനയം, ഇത്തരം പ്രശ്നങ്ങളിൽ പ്രവേശിക്കാതിരിക്കുകയായിരിക്കുമെന്ന് എനിക്ക് തോന്നുന്നു. ഇപ്പോഴത്തെ വ്യവഹാരത്തിൽ ഇപ്രകാരം ഒരു പ്രഖ്യാപനം ഉണ്ടായിട്ടില്ല. അതുകൊണ്ട് ഈ പോയിൻറും പ്രതിക്ക്എതിരായിതീരുമാനിക്കേണ്ടിയിരിക്കുന്നു."

**ജസ്റ്റീസ് മി. പരമേശ്വരൻപിള്ള:-**

"ഞാൻശ്രദ്ധാപൂർവ്വം കേസിൻെറ ഈ വശത്തെ കുറിത്ത് ആലോചിച്ചു. ഈ വാദത്തിൽ യാതൊരുകഴമ്പും ഇല്ലെന്നുള്ള തീരുമാനത്തിലാണ്ഞാൻ എത്തിയിരിക്കുന്നത്. ഒന്നാം പ്രതി; അന്ത്യോഖ്യാ പാത്രിയർക്കീസിൻെറ അധികാരത്തെ നിഷേധിച്ചിട്ടില്ല. അതുകൊണ്ട് അദ്ദേഹം മലങ്കര സഭയുടെ ട്രസ്റ്റിയാണ്. മലങ്കര സഭയ്ക്കുവേണ്ടിപണംവാങ്ങുന്നതിന് അദ്ദേഹത്തിന് അവകാശ

വുമുണ്ട്. അന്ത്യോഖ്യാ പാത്രിയക്കീസെന്ന് അബ്ദ ള്ളായും അബ്ദൽമിശിഹായും അവകാശപ്പെട്ട പ്പോൾ, അബ്ദൽമിശിഹായെ അദ്ദേഹം യഥാൎത്ഥ പാത്രിയക്കീസായി സ്വീകരിച്ചു. ഇക്കാൎയ്യത്തിൽ അദ്ദേഹംകുററം ചെയ്തെങ്കിൽ അതു് ആത്മീയമാ യ ഒരു കുററമാണു്. ശരിയായ നടപടിക്രമനുസ രിച്ചു് ആത്മീയ മേലദ്ധ്യക്ഷൻ അദ്ദേഹത്തെ ഇ തിൽ ശിക്ഷിക്കുകയും ചെയ്യാം. അദ്ദേഹത്തിന്റെ ആത്മിയകുററത്തെ സംബന്ധിച്ചിടത്തോളം കോ ടതിയ്ക്കു യാതൊന്നും ചെയ്യുവാനില്ല. ഇക്കാൎയ്യ ത്തോടനുബന്ധിച്ചു് മി. സി. പി. രാമസ്വാമി അയ്യർ പരാമർശനം നടത്തുന്ന ഫ്രീ ചർച്ചു് കേ സിന്നു് ഈ കേസിലെ വസ്തുതകളുമായി യാതൊ രുബന്ധവുമില്ല."

14,15, 16,19 എന്നീ ഇഷ്യൂകൾ ഉന്നയിക്കപ്പെട്ടി ട്ടുള്ളതും ഇപ്പോഴത്തെഅന്ത്യായത്തിൽ 19മുതൽ 26 വരെ ഖണ്ഡികകളിൽ കൊണ്ടുവന്നിട്ടുള്ളതുമായ വാദങ്ങൾ, 1088-ലെ ഓ. എസ്. 94-ാം നമ്പരായുള്ള ഇൻറർ പ്ലീ ഡർ സ്യൂട്ടിൽ നേരിട്ടിട്ടുള്ളതും പ്രധാനപ്പെട്ടതും ആയ ഇഷ്യൂ ആയിരുന്നു. അതിനെ സംബന്ധിച്ചു് റിവ്യൂവിൽ തിരുവിതാംകൂർ ഹൈക്കോടതി മാർ ഗീവറുഗീസ് ദീവ ന്നാസ്യോസിനും, അദ്ദേഹത്തിൻെറ രണ്ടുകൂട്ടുട്രസ്റ്റിമാൎക്കും (1 മുതൽ 3 വരെ പ്രതികൾ) അനുകൂലമായും, 4 മുതൽ 6 വരെ പ്രതികൾക്കു് എതിരായും വിധി കല്പിച്ചു. ചു രുക്കത്തിൽ മാർ ഗീവറുഗീസ് ദീവന്നാസ്യോസും അദ്ദേ

ഹത്തിൻെറ രണ്ടു കൂട്ടട്രസ്റ്റിമാരും (1 മുതൽ 3 വരെ പ്രതികൾ) വേദവിപരീതികളോ, സഭേതരരോ ആയിട്ടുണ്ടോ എന്നും, അതുകൊണ്ടു് ട്രസ്റ്റികളായി പ്രവൎത്തിക്കുന്നതിന്അയോഗ്യരാണോ എന്നുമുള്ള പ്രശ്നം 1088-ലെ ഓ. എസ്. 94–ാം നമ്പരായുള്ള ഇൻററർ പ്ലീഡർ സ്യൂട്ടിൽ ഇഷ്യൂ ആയിരുന്നു. അത്തരം ഇഷ്യൂവിന്മേൽ തീരുമാനമെടുക്കേണ്ടതു് തികച്ചും ആവശ്യമായിത്തീർന്നു. അബ്ദുള്ളാ രണ്ടാമൻെറ നിരാകരണമോ, പാത്രിയക്കീസല്ലാതായിത്തീൎന്ന അബ്ദുൽമിശിഹായുടെ സ്വീകരണമോ മുൻ പ്രസ്താവിച്ച അധികാരങ്ങളോടു കൂടിയ കാതോലിക്കേററിന്റെ സ്വീകരണമോ പാത്രിയക്കീസിന്റെ അധികാരം ഇല്ലാതായിത്തീരുന്ന തരത്തിലുള്ള അധികാരം ന്യൂനീകരണമോ വേദവിപരീതത്തിന് കാരണമാകുന്നില്ലെന്നും, അതു പുതിയ സഭ സ്ഥാപിച്ച് സ്വയമേവ സഭയിൽനിന്ന് വേർപെട്ട്പോകുന്നതിന് തുല്യമാകുകയില്ലെന്നും വിധിയിൽ തീരുമാനിച്ചു. അപ്രകാരമുള്ള സ്ഥിതിയിൽ ഇപ്പോഴത്തെ വ്യവഹാരത്തിൽ ഈ വാദങ്ങൾ വീണ്ടും കൊണ്ടുവരാവുന്നതല്ല.

## പുതിയ ആരോപണം

അപ്പീൽ പ്രതികളുടെ പണ്ഡിതനായ അഭിഭാഷകൻ ഈ നിലപാടിൽ നിന്ന് രക്ഷപെടാൻ ശ്രമിച്ചുകാണുന്നു. 1088-ലെ ഓ. എസ്. 94-ാം നമ്പരായ ഇന്റർപ്ലീഡർ സ്യൂട്ടിൽ കൊണ്ടുവന്നിട്ടുള്ള അടിസ്ഥാനങ്ങൾ കൂടാതെ ഇപ്പോഴത്തെ വ്യവഹാരത്തിൽ പുതിയ ചാർജുകളിന്മേൽ അധിഷ്ഠിതമായ ഒരു വ്യവഹാരകാരണ

ത്തെ കൂടെ വാദികൾ ആശ്രയിച്ചുകൊണ്ടാണ് ഇപ്രകാരമുള്ള ശ്രമം നടത്തിയിരിക്കുന്നതു്. ഈ പുതിയ ചാർജുകൾ ഇപ്പോഴത്തെ വ്യവഹാരത്തിലെ പ്രതികൾ സഭാസ്വത്തുക്കളുടെ ട്രസ്റ്റികളായി തുടരുന്നതിന് അയോഗ്യരായി തീർന്നിരിക്കുകയാണെന്നുള്ളതിനെ അടിസ്ഥാനമാക്കിയാണ്. കോടതി ഉത്തരവനുസരിച്ചു്, പാത്രിയർക്കീസ് കക്ഷി മലങ്കര മെത്രാപ്പോലീത്താ ആയി തെരഞ്ഞെടുത്തു് കേസ്സിൽ ഒരു കക്ഷിയായി കൂട്ടിച്ചേർത്തിട്ടുള്ള മൂന്നാം അപ്പീൽ പ്രതിക്കുവേണ്ടി ഹാജരായ ശ്രീ. ററി. എൻ. സുബ്രഹ്മണ്യയ്യർ പുതിയ ആരോപണങ്ങളെ താഴെ പറയുംപ്രകാരം വിവരിച്ചിരിക്കുന്നു.

(1) പാത്രിയർക്കീസിന്റെ പരമാധികാരം എടുത്തുകളയുന്ന പുതിയ ഭരണഘടന (എ. എം. അക്കം) സ്വീകരിച്ചതുമൂലം പ്രതികൾ ഒരു പുതിയസഭ സ്ഥാപിച്ചിരിക്കുന്നു.

(2) ഭരണഘടനയിൽ (എ. എം. അക്കം) ഉൾപ്പെടുത്തിയിരിക്കുന്ന 5-ാം വകുപ്പുമൂലം സഭയുടെ ശരിയായ കാനോൻ (1088-ലെ ഓ. എസ്. 94-ാംനമ്പർ കേസ്സിലെ 18 അക്കം) നിഷേധിക്കപ്പെട്ടിരിക്കുകയാണ്, അതുകൊണ്ടു് അവർ സഭയ്ക്കു പുറത്തുപോയിരിക്കുന്നു.

2 (a) തെററായ കനോൻ (1088-ലെ ഓ. എസ്. 94-ാം നമ്പർ കേസ്സിലെ 26 അക്കം) സ്വീകരിച്ചതിന്റെ ഫലമായി മെത്രാപ്പോലീത്തന്മാരെ വാഴിക്കുന്നതിനും വിശുദ്ധ മൂറോൻകൂദാശ ചെയ്യുന്നതിനും പാത്രിയർക്കീസിന് മാത്രമായുള്ള അവകാശങ്ങൾ എടുത്തുകളഞ്ഞിരിക്കുന്നു. പ്രതികൾ ഒരു പുതിയ സഭ സ്ഥാപിച്ചു എന്നാണ് ഇതു സൂചിപ്പിക്കുന്നതു്.

2 (b) ശരിയായ കാനോനകൾക്ക് വിരുദ്ധമായി പുതിയ ഭരണഘടന അംഗീകരിച്ചതു മൂലം റശ്ശീസ്സാ വാങ്ങുന്നതിനു വേണ്ട മുൻവ്യവസ്ഥകൾ സംബന്ധിച്ച അവകാശങ്ങളും പാത്രിയർക്കീസിന് നിഷേധിക്കപ്പെട്ടിരിക്കുകയാണ്.

(3) ട്രസ്റ്റ്സ്വത്തുക്കളുടെ ഉപഭോക്താക്കളായ മലങ്കര യാക്കോബായ സുറിയാനിസഭയിൽ നിന്ന് തികച്ചും വ്യത്യസ്തമായ ഒരു സ്ഥാപനമായ മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയിലേക്ക് പൂർണ്ണമായി കൈമാററം ചെയ്യപ്പെട്ടിക്കുന്നു.

(4) 1088-ലെ ഓ. എസ്. 94-ാം നമ്പരായ ഇൻറർപ്ലീഡർ സ്യൂട്ടിലെ വിഷയമായ കാതോലിക്കേററിന്റെ സ്ഥാപനത്തിൽനിന്നും വ്യത്യസ്തമായ ഒന്നാണ് ഇൻഡ്യാ, ബർമ്മാ, സിലോൺ, പൂർവ്വദേശത്തെ മററു രാജ്യങ്ങൾ എന്നിവയുടെ മേൽ അധികാരമുള്ള കിഴക്കിന്റെ കാതോലിക്കേററിന്റെ മലബാറിലെ പുനസ്ഥാപനം. ഈ വാദങ്ങളെല്ലാം ഇപ്പോൾ വെവ്വേറെ ചർച്ചചെയ്യേണ്ടതു ആവശ്യമായിരിക്കുന്നു.

(1) ഒന്നാമത്തെ ആരോപണത്തിന് ഉപോൽബലകമായി, പണ്ഡിതനായ അഭിഭാഷകൻ അന്യായം 18, 22, 26 എന്നീ ഖണ്ഡികകളിലേക്കും, പത്രിക 29, 38 എന്നീ ഖണ്ഡികകളിലേക്കും, വിവര പത്രിക 18, 27 എന്നീ ഖണ്ഡികകളിലേക്കും 6, 14, 15, 16 എന്നീ ഇഷ്യൂകളിലേക്കും ഞങ്ങളുടെ ശ്രദ്ധയെ ആകർഷിച്ചിട്ടുണ്ട്. പണ്ഡിതനായ അഭിഭാഷകൻ ആഗ്രഹിക്കുന്ന രീതിയിൽ ഞങ്ങൾ ധരിക്കുന്നതിന് പ്ലീഡിംഗ്സ്കളും ഇഷ്യൂകളും മതിയാകുന്നതാണെന്നു ഞങ്ങൾവിചാരിക്കുന്നില്ല.

പാത്രിയക്കീസിന്റെ പരമാധികാരം എടുത്തുകളഞ്ഞിട്ടുണ്ടെന്ന് തീർച്ചയായും ആരോപണമുണ്ട്. എന്നാൽ ഏ. എം. അക്കത്തെ അടിസ്ഥാനമാക്കിയുള്ള ഒരു പൊതുവായ വാദമല്ല അത്. ഏ. എം. അക്കത്തെക്കുറിച്ച് അന്യായം 26-ാം ഖണ്ഡികയിൽ പ്രത്യേകമായി പറഞ്ഞിട്ടുമില്ല. എന്നാൽ പുതിയ ഭരണഘടന (ഏ.എം. അക്കം)യിലെ റൂളുകൾ എന്ന നിലയിൽ ചേർക്കപ്പെട്ടതായി കാണപ്പെടുന്ന ചില പ്രത്യേക കാര്യങ്ങളിലാണ് അത് അധിഷ്ഠിതമായിരിക്കുന്നത്. അതുകൊണ്ട് ഭരണഘടന സ്വീകരിച്ചു എന്ന പൊതുവസ്തുത കൊണ്ടല്ല, ഈ പ്രത്യേകമായ കാര്യങ്ങൾ നിമത്തമാണ് ട്രസ്റ്റികളാകുന്നതിന് പ്രതികൾക്ക് അയോഗ്യത ഉണ്ടെന്ന് വാദിക്കുന്നത്. അന്യായത്തിൽ പ്രത്യേകമായി വാദിക്കുന്നവയല്ലാതെ, മററു കാര്യങ്ങൾ ഭരണഘടനയിൽ (ഏ.എം. അക്കം) ഉൾപ്പെടുത്തിയതിനാൽ പ്രതികൾക്ക് അയോഗ്യതയുണ്ടായി എന്ന് അന്യായത്തിൽ ആരോപണമില്ല. പ്രതികൾ വേദവിപരീതികളാണെന്നോ അല്ലെങ്കിൽ ഏ. എം. അക്കം ഭരണഘടന സ്വീകരിച്ചതിനാൽ പ്രതികൾ സഭ വിട്ടുപോയി എന്നോ ആണ് വാദികൾ ആരോപിക്കുന്നത്. അന്യായത്തിൽ വാദിച്ചിരിക്കുന്നതും, വിവർപ്പത്രികയിൽ ആവത്തിച്ചിരിക്കുന്നതും, പ്രത്യേകമായ ഇഷ്യൂസിന് വിഷയമായതുമായ പല പ്രത്യേകകാര്യങ്ങളും ഏ. എം. അക്കം ഭരണഘടനയിൽ ഉൾപ്പെടുന്നുണ്ട്. ഈ സ്വയംകൃതകാര്യങ്ങളെയാണ് മുൻവ്യവഹാരത്തിൽ അയോഗ്യതയായി ആശ്രയിച്ചുകാണുന്നത്.

തങ്ങളുടെ റിവ്യൂഹർജി സ്വീകരിച്ചതിനു വിധേയമായ വ്യവസ്ഥമൂലം ഇവയിൽ ചില കാര്യങ്ങൾ ഈ കേസ്സിൽ പ്രതികൾക്കെതിരായി റെസ്ജൂഡിക്കേററാ ആകുമെന്ന് വാദികൾതന്നെ വാദിക്കുന്നുമുണ്ട്.

പ്ളീഡിങ്ങുകൾ ഇങ്ങനെയിരിക്കയും ഇഷ്യുകൾ ഇപ്രകാരം രൂപവൽക്കരിക്കയും ചെയ്യുന്നതിനാൽ പ്ലീഡിംഗ്സിനു പുറമേ കടന്നു പുതിയ കേസ് സൃഷ്ടിക്കുവാൻ അപ്പീൽപ്രതികളെ ഇപ്പോൾ അനുവദിക്കുക സാദ്ധ്യമല്ല. എ. എം. അക്കം ഭരണകടന സ്വീകരിച്ചുവെന്ന വസ്തുതകൊണ്ടു മാത്രമോ, പ്ളീഡിംഗ്സിൽ പ്രത്യേകമായി പരാമർശിച്ചിട്ടുള്ള കാര്യങ്ങളെ സംബന്ധിക്കുന്നതല്ലാത്തതുമായ ഭരണഘടനാ വ്യവസ്ഥകൾകൊണ്ടോ, പാത്രിയർക്കീസിൻെറ പരമാധികാരം എടുത്തുകളഞ്ഞു എന്നതാണ ഈ പുതിയ കേസ്. ന്യായമായി ഇഷ്യൂസിന് അടിസ്ഥാനമായ പ്ളീഡിങ്ങുകളുടെ പരിധിക്കുള്ളിൽ വരാത്ത കാര്യങ്ങളെ സ്പർശിക്കത്തക്കവണ്ണം ഇഷ്യൂസ് വ്യാപകമാക്കുന്നതിന് അനുവദിക്കാവുന്നതല്ല.

2. 2 (എ) ചില നിരൂപണങ്ങൾ മേൽ പ്രസ്താവിച്ചിട്ടുള്ള രണ്ടു് അടിസ്ഥാനങ്ങൾക്കു ബാധകമാകും. ബാർഎബ്രായ രചിച്ച ഹൂദായ കാനോൻ (1088 ഒ. എസ്സ്. 94-ാംനമ്പരിലെ 26 അക്കം) സഭയുടെ ശരിയായ കാനോനായി സ്വീകരിച്ചതുകൊണ്ടു പ്രതികൾ സഭയ്ക്കു് ഇതരരായി എന്നു പ്ളീഡിംഗുകളിൽ ഒരിടത്തും വാദിച്ചുകാണുന്നില്ല. ആദ്യം 13-ാം ഇഷ്യൂവിലേക്കും, പിന്നീട് 16-ാം ഇഷ്യൂവിലേക്കും പണ്ഡിതനായ ഒ. ഭി

ഭാഷകൻ ഞങ്ങളുടെ ശ്രദ്ധയെ ആകർഷിക്കുന്നു. തെറ്റായ കാനോൻ സ്വീകരിച്ചതുമൂലം സഭയുടെ അംഗം എന്ന സ്ഥാനം നഷ്ടപ്പെട്ടു എന്നതു് പ്രസ്തുത രണ്ടു് ഇഷ്യൂകളുടെയും സീമയിൽ വരുന്നുണ്ടെന്നും വ്യവഹാരകക്ഷികൾ വിചാരണയ്ക്കു ചെന്നതു് ഈ ധാരണയോടെയാണെന്നും വാദിക്കുന്നു. ഈ വാദത്തിനു ശരിയായ അടിസ്ഥാനമുണ്ടെന്നു ഞങ്ങൾക്കു തോന്നുന്നില്ല. ഈ കേസിലെ വാദത്തിലും ചർച്ചയിലും, ഹുദായ കാനോൻ എന്തിന്, എങ്ങനെ വന്നു എന്നു് പ്ളീഡിംഗ്സിനെ സംബന്ധിച്ച പരാമർശനത്തിൽ സൂചനയുണ്ടു്. വാദികൾ പ്രതികളുടെമേൽ ചില പ്രവൃത്തികളും നടപടികളും ആരോപിക്കുന്നു. ഇതുമൂലം പ്രതികൾ വേദവിപരീതികളോ, അന്യരോ സഭയ്ക്കു പുറമേ പോയിട്ടുള്ളവരോ, ആയിട്ടുണ്ടെന്നാണു വാദികൾ ആരോപിക്കുന്നതു്. ഈ ആരോപണങ്ങൾ 14, 15 എന്നീ ഇഷ്യൂകളിന്മേലുള്ള പ്രശ്നമാണു്. ഈ ഇഷ്യൂകളിന്മേലുള്ള തീരുമാനങ്ങളിൽ നിന്നുമുള്ള നിഗമനങ്ങൾ 16, 17 എന്നീ ഇഷ്യൂകളിലുള്ള പ്രശ്നകാര്യമാണു്. നേരേമറിച്ചു്, പ്രതികൾ ചില പ്രവൃത്തികളും നടപടികളും വാദികളുടെ മേൽ ആരോപിക്കുന്നു. ആ പ്രവൃത്തികളുടെയും നടപടികളുടെയും ഫലമായി വാദികൾ സഭയിൽനിന്നു വേർപിരിഞ്ഞു പുതിയൊരു സഭ സ്ഥാപിച്ചുവെന്നാണു് പ്രതികൾ വാദിക്കുന്നതു്. 18, 20 എന്നീ ഇഷ്യൂകളിൽ ഈ പ്രത്യാരോപണം ഉന്നയിച്ചിരിക്കുന്നു. ഈ ആരോപണങ്ങളും പ്രത്യാരോപണങ്ങളും സംബന്ധിച്ച തീരുമാനം ചെയ്യുന്നതിനു് ശരിയായ കാനോൻ

ഏതാണെന്ന നിർണ്ണയിക്കേണ്ടതു് അത്യാവശ്യമാണ്. 1088 ഓ. എസ്. 94-ാംനമ്പരിൽ 18 അക്കത്തെ ആധാരമാക്കിയാണ് വാദികൾ അവരുടെ ആരോപണങ്ങൾ ഉന്നയിക്കുന്നതു്. പ്രതികൾ 26 അക്കത്തെയും ആശ്രയിച്ചിരിക്കുന്നു. 13-ാം ഇഷ്യുവിലാണ് ഈ പ്രശ്നതീരുമാനം നിർദ്ദേശിച്ചിരിക്കുന്നതു്. 14, 15 എന്നീ ഇഷ്യുകളിലെ തീരുമാനങ്ങളെ സംബന്ധിച്ച നിഗമനങ്ങളാണ് 16-ാം ഇഷ്യുവിൽ ബന്ധപ്പെട്ടിരിക്കുന്നതു്. 14, 15 എന്നീ ഇഷ്യുകളുടെ പ്രശ്നകാര്യത്തോടു ബന്ധപ്പെടാത്ത പൊതുഇഷ്യുവായി 16-ാം ഇഷ്യു ഉപയോഗിക്കുന്നതിനു വാദികളെ അനുവദിച്ചുകൂടാ. കാരണം, അതു ന്യായമായ ഉദ്ദേശങ്ങൾക്കും അപ്പുറം പോകുന്നതായിരിക്കും.

## റശ്ശീസ്സാ.

2. (b) പാത്രിയർക്കീസിന് റശ്ശീസായ്ക്കുള്ള അവകാശത്തെ സംബന്ധിച്ച പ്രശ്നമാണ് ഇവിടെ ഉന്നയിച്ചിരിക്കുന്നതു്. പള്ളിയിലെ അംഗങ്ങൾ സ്വമനസ്സാലെ നൽകേണ്ട സംഭാവനയാണു റശ്ശീസാ. അതു് ഒരു നിർബന്ധിത സംഭാവനയല്ല. റശ്ശീസാ ശേഖരിച്ചു പരിശുദ്ധ പാത്രിയക്കീസിന് അയച്ചുകൊടുക്കുന്നതിന്റെ ഉത്തരവാദിത്വം മലങ്കര അസോഷ്യേഷൻകമ്മററിക്കാണെന്നു വ്യവസ്ഥ ചെയ്യുന്ന ഒരു തീരുമാനത്തെക്കുറിച്ച് 1876 ജൂൺ 27-ാം തീയതിയിലെ മുളന്തുരുത്തി സുന്നഹദോസ് നടപടികൾ രേഖപ്പെടുത്തിയിട്ടുള്ള എഫ്. ഓ. അക്കത്തിൽ പരാമർശിച്ചിരിക്കുന്നു. കുറെ റശ്ശീസാ പാത്രിയർക്കീസിനുള്ളതാണെന്ന് ഇതു സൂചിപ്പിച്ചേക്കാം. 1889 ജൂലൈ 12-ലെ തിരുവിതാംകൂർ റോയൽ

കോടതിയുടെ ഫൈനൽ അപ്പീൽ വിധി (ഡി. വൈ. അക്കം.) 218-ാം ഖണ്ഡികയിൽ, മലങ്കരയിലെ കമ്മിററി പാത്രിയർക്കീസിനു റശീസ്സാ നൽകുന്നതിനെ സംബന്ധിച്ചു തൃപ്തികരമായ തെളിവു കോടതിയിൽകൊണ്ടുവന്നിട്ടില്ല എന്നാണു പറഞ്ഞിരിക്കുന്നതു്. രേഖപ്പെടുത്തിയിട്ടുള്ള തെളിവുകൾ അപൂർണ്ണവും അനിശ്ചിതവുമായിരുന്നു. റശീസ്സാ വിദേശരാജ്യത്തെ പാത്രിയർക്കീസിനാണോ, അതോ ഈ രാജ്യത്തെ മെത്രാപ്പോലീത്തന്മാർക്കാണൊ നൽകേണ്ടതു് എന്ന സംശയം ജനിപ്പിക്കത്തക്കവിധത്തിൽ ഉള്ളവയായിരുന്നു. അവ 86 അക്കത്തിൽ 1911 സെപ്തംബർ 7-ാംതീയതി കൂടിയ മലങ്കര അസോസ്യേഷൻ യോഗത്തിൻെറ നടപടികൾ രേഖപ്പെടുത്തിയിരിക്കുന്നു. അബ്ദുള്ളാ രണ്ടാമൻ പാത്രയർക്കീസുമായി എന്തെങ്കിലും ബന്ധംപുലത്തുന്നതിനെ വിലക്കിക്കൊണ്ടുള്ള ഒരു പ്രമേയത്തെക്കുറിച്ചും ഇതിൽ പരാമർശിച്ചിട്ടുണ്ടു്. ഈ പ്രമേയത്തിൻെറ അനന്തരഫലമായിട്ടായിരിക്കാം പാത്രിയർക്കീസിനുള്ള റശീസ്സ നിർത്തൽചെയ്തതു്. 1913-ൽ ഇൻറർപ്ലീഡർസ്യൂട്ട് (1088-ലെ ഒ. എസ്സ്. 94-ാംനമ്പർ) ഫയൽചെയ്തു. റശീസ്സാ നൽകാത്തതു് ഒരു വ്യവഹാരകാരണം ആക്കമായിരുന്നെങ്കിൽ, ആ കേസ്സിൽ അതുകൊണ്ടുവരേണ്ടതായിരുന്നു. അപ്രകാരം ചെയ്തിട്ടില്ലാത്തതിനാൽ, കൺസ്ട്രക്ടീവു റസ്ജൂഡിക്കേററായുടെ തത്വങ്ങൾ അനുസരിച്ചു് അവ ഇപ്പോൾ മുതൽബാട്ട കൊണ്ടുവരാവുന്നതുമല്ല. കൂടാതെ 21 വയസ്സുപൂത്തിയായ എല്ലാ പുരുഷന്മാരായ അംഗങ്ങളിൽനിന്നും 2 ചക്രംവീതം ശേഖരിച്ചു കാതോലിക്കോസിനു് അയച്ചുകൊടുക്കണമെന്നു്

എല്ലാ പള്ളികളിലേയും വികാരിമാരോട്, ഭരണഘടന (എ. എം. അക്കം)യുടെ 115-ാംഖണ്ഡികയിലെ വ്യവസ്ഥകൾ ആവശ്യപ്പെടുന്നുമുണ്ട്. ഈ ഭരണഘടനയുടെ തന്നെ 1-ാംവകുപ്പിൽ ഓർത്തഡോക്സ് സുറിയാനിസഭയുടെ പരമാധികാരത്തലവനായി പ്രഖ്യാപിക്കപ്പെട്ടിരിക്കുന്ന പാത്രിയർക്കീസിന് റശീസ്സാ ചെല്ലേണ്ടതായുണ്ടെങ്കിൽ അതോ, ആരെങ്കിലും എന്തെങ്കിലും നൽകുന്നതിന് ആഗ്രഹിക്കുന്നെങ്കിൽ അതോ, വിലക്കിയിട്ടുമില്ല. ഓരോ കക്ഷിയും ആശ്രയിക്കുന്ന കാനോൻ അനുസരിച്ച്, അതായതു വാദികൾ ഹാജരാക്കുന്ന 18 അക്കവും, പ്രതികൾ നിർബ്ബന്ധംപിടിക്കുന്ന 26 അക്കവും പ്രകാരം, റശീസ്സാ നല്കാത്തതുമൂലം വേദവിപരീതികളാകുന്നതല്ല.

2 (b) യിലെ അടിസ്ഥാനങ്ങളിൽ ഉൾക്കൊള്ളുന്ന പ്രശ്നങ്ങൾ 1088 ഒ. എസ്സ്. 94-ാംനമ്പർ ഇൻറർപ്ലീഡർസ്യൂട്ടിലെ മുൻവിധിയിൽ വരുന്നില്ലെങ്കിൽതന്നെയും മുൻപ്രസ്താവിച്ചകാരണങ്ങളാൽ പ്രസ്തുതപ്രശ്നം അപ്പീൽ പ്രതികൾക്കു് എതിരായി തീരുമാനിക്കപ്പെടേണ്ടിയിരിക്കുന്നു.

(3) ഇതു വാസ്തവത്തിൽ ഒരു കുററാരോപണമല്ല. എന്നാൽ മുകളിൽ രൂപവൽക്കരിച്ച മററുള്ള ആരോപണങ്ങളിൽനിന്നു സംജാതമാകണമെന്ന് അപ്പീൽപ്രതികൾ ആഗ്രഹിക്കുന്ന നിഗമനങ്ങളെ സംബന്ധിച്ച പ്രസ്താവനമാത്രമാണിതു്. അതുകൊണ്ടു് ഈ പോയിൻറു ഞങ്ങളുടെ മുമ്പാകെ പ്രസ്സ ചെയ്യുകയുണ്ടായില്ല. അതിനെക്കുറിച്ചു കൂടുതൽ പറയേണ്ട ആവശ്യവുമില്ല.

(4) 1088-ലെ ഒ. എസ്സ്. 94-ാം നമ്പരായ ഇന്റർപ്ലീഡർ സ്യൂട്ടിൽ പരാമർശിച്ചിരുന്നതു കാതോലിക്കോസിന്റെ സ്ഥാനാഭിഷേകമാണ്. എന്നാൽ ഇപ്പോഴത്തെ വ്യവഹാരത്തിൽ കാതോലിക്കേററു സ്ഥാപനത്തെക്കുറിച്ചാണ പരാമർശിക്കുന്നതെന്നും, കൂടാതെ എങ്ങനെയായാലും, അന്യായത്തിൽ പരാമർശിക്കുന്നപൗരസ്ത്യകാതോലിക്കേററു, 1088-ലെ ഒ. എസ്. 94-ാം നമ്പർ ഇൻറർപ്ലീഡർ സ്യൂട്ടിൽ ചർച്ചാവിഷയമായ കാതോലിക്കേററിൽനിന്നു തികച്ചും വിഭിന്നമാണെന്നും കാണിക്കുന്നതിനുവേണ്ടി അപ്പീൽ പ്രതികളുടെ പണ്ഡിതനായ അഭിഭാഷകൻ ഒരു ശ്രമം നടത്തിയിരിക്കുന്നു. ഈ വാദത്തിൽ എന്തെങ്കിലും കഴമ്പുണ്ടെന്നു ഞങ്ങൾക്കു തോന്നുന്നില്ല. പ്രതികൾ ആശ്രയിക്കുന്ന കാതോലിക്കേററു 1088-ൽ അബ്ദൽമിശിഹാ പാത്രിയക്കീസ് മലബാറിൽ സ്ഥാപിച്ച കാതോലിക്കേററല്ലാതെ മറെറാന്നുമല്ലെന്നു പത്രികയുടെ 30, 31 ഖണ്ഡികകൾ വ്യക്തമായി കാണിക്കുന്നു. ഈ വ്യവഹാരത്തിൽ കോട്ടയം ജില്ലാക്കോടതി വിധിയിന്മേൽ തിരുവിതാംകൂർ ഹൈക്കോടതിയിൽ കൊടുത്ത അപ്പീലിന് അടിസ്ഥാനമാക്കിയിട്ടുള്ള 13, 15, 17, 18, 27 എന്നീ നമ്പരുകളിൽ വാദികൾ തന്നെ ഈ നിലപാടു സമ്മതിച്ചിട്ടുണ്ട്. 14, 15 നമ്പർ ഇഷ്യൂകളും ജില്ലാക്കോടതി വിധിയും കാണിക്കുന്നത് ഈ തക്കഭാഗത്തിന്റെ പ്രശ്നകാര്യം 1088-ൽ അബ്ദൽമിശിഹാ സ്ഥാപിച്ച കാതോലിക്കേററിനെയാണ് കേന്ദ്രീകരിക്കുന്നതെന്നാണ്. ഞങ്ങളുടെ മുമ്പാകെ വാദം നടത്തുന്നതിനു മുമ്പ്

ഭരണഘടന (എ. എം. അക്കം) കിഴക്കിന്റെ ഒരു കാതോലിക്കേററു സ്ഥാപിച്ചതായി ഒരു കേസ്സുണ്ടായിരുന്നില്ല.

## റെസ്ജ്യൂഡിക്കേററാ.

കാതോലിക്കായുടെ അഭിഷേകവും, ഒരു കാതോലിക്കേററിന്റെ സ്ഥാപനവും തമ്മിലും 1088-ൽ അബ്ദൽമിശിഹാ സ്ഥാപിച്ച കാതോലിക്കേററും ഭരണഘടന (എ. എം. അക്കം) മൂലം സ്ഥാപിച്ച കിഴക്കിന്റെ കാതോലിക്കേററും തമ്മിൽ കല്പിച്ചിട്ടുള്ള വ്യത്യാസം വിചിത്രമായ രീതിയിൽ പിന്നീട് ചിന്തയിൽ ഉദയം ചെയ്തതാണെന്നും അതു് ഒട്ടംതന്നെ നിലനിൽക്കുന്നതല്ലെന്നും ഞങ്ങൾ കാണുന്നു. ചില പ്രത്യേക പ്രവൎത്തികളും, നടപടികളും നിമിത്തം പ്രതികൾ വേദവിപരീതികളോ, അന്യരോ, സഭയ്ക്കു പുറമേ പോയവരോ ആയിത്തീർന്നു എന്ന കേസാണ് വാദികൾ ഈ കോടതിയിൽ കൊണ്ടുവന്നിട്ടുള്ളതു് എന്ന നിഗമനത്തിലാണ് ഞങ്ങൾ എത്തിയിരിക്കുന്നതു്. ആ പ്രത്യേകപ്രവൎത്തികളിന്മേലും, നടപടികളിന്മേലും അടിസ്ഥാനമാക്കിയുള്ള ആരോപണങ്ങളെ സംബന്ധിച്ച് 1088-ലെ ഓ എസ്. 94-ാം നമ്പർ ഇൻററ്പ്ലീഡർ സ്യൂട്ടിൽ തിരുവിതാംകൂർ ഹൈക്കോടതിയുടെ അവസാനവിധിയിൽ (256 അക്കം) തീരുമാനിക്കപ്പെട്ടുകഴിഞ്ഞിട്ടുണ്ടു്. അതുകൊണ്ടു് പ്രസ്തുത വിധി റെസ്ജ്യൂഡിക്കേററായായി വൎത്തിക്കുന്നതാണ്. റശ്ശീസ്സാ നൽകിയില്ല എന്ന അടിസ്ഥാനത്തിലുള്ള ആരോപണങ്ങൾ നേരത്തെയുണ്ടായ വിധി

മൂലം കൺസ്ട്രക്ടീവ് റസ്ജ്ജുഡിക്കേററാ ആകുമെന്നു തീരുമാനിക്കപ്പെട്ടന്നില്ലെങ്കിൽതന്നെയും, മുൻ പ്രസ്താവിച്ച കാരണങ്ങളാലും, കേസ്സിൻെറ മെരിററുകൊണ്ടും അപ്പീൽ പ്രതികൾക്ക് എതിരായി തീരുമാനിക്കപ്പെടേണ്ടിയിരിക്കുന്നു. ഒരു പുതിയ വ്യവഹാരത്തിനു കാരണമായി ഇപ്പോൾ ആശ്രയിക്കുന്ന ആരോപണങ്ങൾ പ്ലീഡിംഗ്സിലോ ഇഷ്യൂകളിലോ കാണുന്നില്ല എന്നും ഇവയിൽ ചിലതെല്ലാം തികച്ചും പിന്നീട് ഉദയം ചെയ്ത ചിന്തകളാണെന്നും അവ ഇപ്പോൾ ഉന്നയിക്കപ്പെട്ടവാൻ അനുവദിച്ചുകൂടാ എന്നും അവയിൽ അധികവും 1088-ലെ ഓ. എസ്സ്. 94-ാംനമ്പർ കേസ്സിൽ കൊണ്ടുവരാമായിരുന്നതും, കൊണ്ടുവരേണ്ടതുമായിരുന്നുവെന്നും അപ്രകാരം ചെയ്തിട്ടില്ലാത്തതിനാൽ റെസ്ജ്ജുഡിക്കേററാ നിമിത്തമോ അതിനു സദൃശമായ തത്വങ്ങളാലൊ അവ തടയപ്പെട്ടിരിക്കുന്നുവെന്നും ആണു ഞങ്ങളുടെ സുദൃഢമായ അഭിപ്രായം. വാദികൾ വേദവിപരീതികളോ, അന്യരോ, സഭയ്ക്കുപുറമേപോയിട്ടുള്ളവരോ ആയിട്ടുണ്ടെന്നും തൽഫലമായി സഭാംഗത്വവും, ട്രസ്റ്റിസ്ഥാനവും നഷ്ടപ്പെട്ടു എന്നും, ഉള്ള പ്രശ്നം വീണ്ടും ഇളക്കിവിടുന്നതിന് അപ്പീൽ പ്രതികൾക്കു സാധ്യമല്ലെന്നുള്ള ട്രയൽകോടതിയുടെ (കോട്ടയം ജില്ലാക്കോടതിയുടെ) അഭിപ്രായത്തോടു ഞങ്ങളും യോജിക്കുന്നു. റെസ്ജ്ജുഡിക്കേററാ പ്രശ്നത്തെക്കുറിച്ചുള്ള ഞങ്ങളുടെ തീരുമാനത്തിൻെറ ഫലമായി, 1104-ലെ ഓ. എസ്സ്. 2-ാംനമ്പർ കേസ്സിൻെറ വ്യവഹാരകാരണത്തിന്മേൽ

തന്നെയാണോ ഈ കേസും അധിഷ്ഠിതമായിരിക്കുന്നതു് എന്ന പ്രശ്നവും, വാദികൾ ആ കേസ്സ് നടത്താതെ കണ്ടു് അവസാനം തള്ളിക്കളയുവാൻ അനുവദിച്ചതിനാൽ ഇൻഡ്യൻസിവിൽ നടപടിനിയമം ഓർഡർ 9-ൽ 9 വകുപ്പുകൾക്കു സദൃശമായി തിരുവിതാംകൂർ സിവിൽന ടപടിനിയമത്തിലെ വകുപ്പുകൾപ്രകാരം ഈ വ്യവഹാരം നിലനിൽക്കുമോ എന്ന പ്രശ്നവും കൂടുതലായി ചർച്ചചെയ്യേണ്ട ആവശ്യമില്ല.

## എം. ഡി. സിമ്മനാരിയോഗം സാധുവാണു്.

മലങ്കര അസോസ്യേഷൻ അപ്പീൽവാദിയെ ട്രസ്റ്റിയായി നിയമാനുസൃതം തെരഞ്ഞെടുത്തില്ല എന്നതാണ് അപ്പീൽ പ്രതികളുടെ പണ്ഡിതനായ അഭിഭാഷകൻ സ്വീകരിച്ചിരിക്കുന്ന മറെറാരു വാദഗതി. പ്രസ്തുത തടസ്സം ഈ കേസ്സിലെ 1-ാം പ്രതിയായിരുന്ന അപ്പീൽ വാദിക്കുമാത്രമേ ബാധകമാകുകയുള്ളു. മരിച്ചുപോയ മററു രണ്ടു പ്രതികളെ ഇതു ബാധിക്കുന്നതല്ല. അവരെ തെരഞ്ഞെടുത്ത 1931-ലെ യോഗത്തിൻെറ നിയമസാധുത്വം ചോദ്യം ചെയ്യപ്പെട്ടിട്ടില്ല. 1934 ഡിസമ്പർ 26-ാനു- എം. ഡി. സിമ്മനാരിയിൽകൂടിയ മലങ്കര അസോസ്യേഷൻ യോഗം, തന്നെ, മലങ്കരമെത്രാപ്പോലീത്താ ആയി തെരഞ്ഞെടുത്തു എന്നാണു 1-ാംവാദി അവകാശപ്പെടുന്നതു്. എം. ഡി. സിമ്മനാരിയോഗം വിളിച്ചുകൂട്ടിയതു മലങ്കരയിലെ എല്ലാപള്ളികൾക്കുംവെവ്വേറെ നോട്ടീസ് അയച്ചുകൊണ്ടാണു്. ഒരേ സമയത്തു്

ഒരേകവറിൽ മൂന്നു നോട്ടീസുകൾ (59, 60, 61 അക്കങ്ങൾ) വീതം അയച്ചെന്നാണു പ്രസ്താവിക്കപ്പെട്ടുന്നതു്. 59 അക്കം, പ്രതിയായ മാർ ബസ്സേലിയോസ് കാതോലിക്കോസ് പുറപ്പെട്ടുവിച്ച നോട്ടീസ്ആണു് അതു വികാരിമാൎക്കും, പള്ളിക്കൈക്കാരന്മാൎക്കും, ഇടവകാംഗങ്ങൾക്കുംഅയച്ചിട്ടുള്ളതാണു്. 1934 ഡിസംബർ 26-ാംനു-(1111 ധനു11) ബുധനാഴ്ച്ചയോഗം നടത്തുന്നതിനാണു നിശ്ചയിച്ചിരുന്നതു്.

കാര്യപരിപാടികളിൽ ആദ്യത്തേതു മലങ്കര മെത്രാപ്പോലീത്തായെ തെരഞ്ഞെടുക്കുക എന്നതായിരുന്നു. 60 അക്കം മലങ്കരയാക്കോബായസുറിയാനി അസോസ്യേഷൻെറ മൂന്നു വൈസ് പ്രസിഡണ്ടന്മാർ (അവരുടെ പേരും ഇതിൽ പറഞ്ഞിട്ടുണ്ടു്) വികാരിമാൎക്കും, പള്ളിക്കൈക്കാരന്മാർക്കും, ഇടവകാംഗങ്ങൾക്കും അയച്ചതാണു്. അതിൽ കാതോലിക്കോസ് അയച്ച കൽപ്പന (59 അക്കം) യെയും പരാമർശിക്കുന്നുണ്ടു്. നിയുക്തദിവസം എം. ഡി. സിമ്മനാരിയിൽ മലങ്കര യാക്കോബായ അസോസ്യേഷൻെറ യോഗം കൂടണമെന്നും, അവരുടെ പള്ളികളെ പ്രതിനിധീകരിക്കാൻ. ഒരു പട്ടക്കാരനേയും, ഒരു അയ്മേനിയേയും വീതം തെരഞ്ഞെടുക്കണമെന്നും അറിയിച്ചിരുന്നു. 61 അക്കം, അസോസ്യേഷൻ മാനേജിങ്ങ്കമ്മററി ഓരോ പള്ളികൾക്കും അയച്ച ഒരു നോട്ടീസ്സാണു്. ഇതിലും കാതോലിക്കോസ് പുറപ്പെട്ടുവിച്ച നോട്ടീസ്സിനെ (59 അക്കം) പററി പരാമർശിക്കുകയും, യോഗത്തിൻെറ സമയവും സ്ഥലവും അതുതന്നെയെന്നു ക്ലിപ്തപ്പെടുത്തുകയും

ചെയ്തിട്ടുണ്ട്. ഈ ഒററയ്ക്കുള്ള നോട്ടീസുകൾക്കു പുറമേ രണ്ടു പ്രമുഖ ദിനപ്പത്രങ്ങളിൽ പരസ്യങ്ങളും പ്രസിദ്ധീകരിച്ചിരിക്കുന്നു. ഇതിൻെറ പ്രതികളാണ് 62, 63 അക്കങ്ങളായി അടയാളപ്പെടുത്തിയിരിക്കുന്നതു്. അന്യായം 18-ാം ഖണ്ഡികയിൽ പറഞ്ഞിരിക്കുന്നതു് യോഗം നടത്തിയിട്ടില്ലെന്നും, അഥവാ ഒരു യോഗം കൂടിയിരുന്നെങ്കിൽതന്നെയും, അതു നിയമാനുസൃതമായോ, നടപടികൾക്കു അനുസരണമായോ കീഴ്നടപ്പുപ്രകാരം എല്ലാ പള്ളികൾക്കും നോട്ടീസു നൽകിയശേഷമോ നടത്തിയതല്ലെന്നും അർഹനായ ആൾ വിളിച്ചുകൂട്ടിയതല്ലെന്നും ആണ്. അർഹനായആൾ വിളിച്ചുകൂട്ടിയതല്ല എന്നതും എല്ലാ പള്ളികൾക്കും നോട്ടീസ് അയച്ചിരുന്നില്ല എന്നതുമാണ് തടസ്സമായി ഉന്നയിച്ചിട്ടുള്ളതെന്നു പ്രസ്തുത ഖണ്ഡിക വായിക്കുമ്പോൾ മനസ്സിലാകും. നോട്ടീസ്സിൻെറ സാധുതയെ സംബന്ധിച്ച് മറെറാരു പ്രത്യേകമായ തടസ്സവും കൊണ്ടുവന്നിട്ടില്ല. ഈ ഖണ്ഡികയിൽ യോഗത്തിൻെറ നടപടികൾ അസാധുവും നിയമവിരുദ്ധവുമാണെന്നു ഉറപ്പിച്ചു പറയുന്ന വാചകത്തെ ആശ്രയിക്കുന്നതിനാണ് അപ്പീൽ പ്രതികളുടെ പണ്ഡിതനായ അഭിഭാഷകൻ ശ്രമിക്കുന്നതു്. മുൻപു പ്രത്യേകമായി സ്വീകരിച്ച തടസ്സങ്ങളെ അടിസ്ഥാനമാക്കിയുള്ളതാണ് ആ പ്രസ്താവനയെന്നതു് സ്പഷ്ടമത്രേ. മനുഷ്യമനസ്സിൻെറ സമർത്ഥമായ ഭാവനാവിലാസത്തിനു ധരിക്കുവാനും മുന്നോട്ടുകൊണ്ടുവരാനും സാദ്ധ്യമായ എല്ലാ തടസ്സങ്ങളെയും ഉൾക്കൊള്ളുന്ന തരത്തിൽ

അസ്പഷ്ടമായ ഭാഷയിൽ പ്രകടിപ്പിച്ചിട്ടുള്ള ആ പ്രസ്താവനയെ വേർതിരിക്കപ്പെട്ടതും സ്വതന്ത്രവുമായ ഒരു തടസ്സമായി കരുതുവാൻ സാദ്ധ്യമല്ല ഈ യോഗത്തിൽ ഒന്നാം പ്രതിയെ തെരഞ്ഞെടുത്തതു സംബന്ധിച്ചുള്ള ഒരേ ഒരു ഇഷ്യൂ ആയ 6 (എ)-ാം ഖണ്ഡിക മേൽ വിവരിച്ച തരത്തിലുള്ള സർവ്വംഗ്രാഹിയായ അർത്ഥവ്യാപ്തിയെ തികച്ചും സ്പഷ്ടമായി നിഷേധിക്കുന്നു.

യോഗം ശരിയായി വിളിച്ചുകൂട്ടിയതാണെന്നും, എല്ലാ പള്ളികൾക്കും യഥോചിതം നോട്ടീസു നല്കിഎന്നും ഡിസ്ട്രിക്ട് ജഡ്ജി തീരുമാനിച്ചു. അദ്ദേഹം സ്വീകരിച്ച കാരണങ്ങളിൽ മിക്കവയും, വിശ്വസനീയവും അടിസ്ഥാനമുള്ളവയും ആണെന്നു ഞങ്ങൾക്കു തോന്നുന്നു അർഹതയുള്ള അധികാരികളാണോ അസോസ്യേഷൻ യോഗം വിളിച്ചുകൂട്ടിയതു് എന്ന പ്രശ്നത്തെ സംബന്ധിച്ചു് അദ്ദേഹത്തിൻെറ വിധിന്യായത്തിൻെറ 146-ാം ഖണ്ഡികയിൽ പ്രതിപാദിച്ചിരിക്കുന്നു. 147-ാം ഖണ്ഡികയിലാണു് എല്ലാ പള്ളികൾക്കും ക്ഷണക്കത്തു് അയച്ചിരുന്നോ എന്ന പ്രശ്നം അദ്ദേഹം ചർച്ച ചെയ്തിരിക്കുന്നതു്. എല്ലാ പള്ളികൾക്കും യഥോചിതം നോട്ടീസ് നൽകിയെന്നാണു് അദ്ദേഹത്തിൻെറ തീരുമാനം. ഡിസ്ട്രിക്ട് ജഡ്ജി ഇക്കാര്യത്തിൽ സ്വീകരിച്ച കാരണങ്ങളെ ഇപ്രകാരം സംഗ്രഹിക്കാവുന്നതാണു്.

(1) ബഹുഭൂരിപക്ഷം പള്ളികളും പ്രതികൾക്കു് അനുകൂലമായിരുന്നു. അതുകൊണ്ടു നോട്ടീസ് ഒളിച്ചു വയ്ക്കേണ്ട കാരണം പ്രതികൾക്കില്ല.

(2) നോട്ടീസുകൾ ലഭിച്ചിരുന്നെങ്കിൽ തന്നെയും, പാത്രിയക്കീസുകക്ഷിക്കാർ യോഗത്തിൽ സംബന്ധിക്കു മായിരുന്നില്ലെന്നു വാദിഭാഗം സാക്ഷികളുടെ മൊഴി കൾ വ്യക്തമായി കാണിക്കുന്നുണ്ട്. കൂടാതെ, വേദവി പരീതികളുടെ നോട്ടിസ് അവരുടെ പള്ളികളിൽ നി ശ്ചയമായും വായിക്കുകയില്ലെന്നുമാണ് അവർ പറയു ന്നതു്.

(3) വാസ്തവത്തിൽ പാത്രിയക്കീസുപക്ഷത്തെ ര ണ്ടു പള്ളികൾ നോട്ടീസുകൾ തിരിച്ചയയ്ക്കുകയുമുണ്ടാ യി. ആ നോട്ടീസുകളാണു 150, 151 അക്കങ്ങളായി അടയാളപ്പെടുത്തിയിരിക്കുന്നതു്.

(4) പള്ളികൾക്കു് ഒററയ്ക്കു് നോട്ടീസുകൾ അയ ച്ചതിനു പുറമെ രണ്ടു പ്രമുഖ വർത്തമാനപ്പത്രങ്ങളിൽ പരസ്യവും പുറപ്പെടുവിച്ചിരുന്നു. അവ 62, 63 അക്ക ങ്ങളായി അടയാളപ്പെടുത്തിയിരിക്കുന്നു.

വാദിഭാഗത്തെ പള്ളികൾ യോഗത്തിൽ സംബ ന്ധിക്കുമായിരുന്നില്ല എന്ന വസ്തുത അവർക്കു് നോട്ടീസ് നൽകിയിരുന്നില്ല എന്നു കാണിക്കുവാൻ മതിയായ കാ രണമാകുമെന്നു ഞങ്ങൾക്കു തോന്നുന്നില്ല. എന്നിരുന്നാ ലും, വാദിഭാഗം പള്ളികളിൽനിന്നു നോട്ടീസു മറച്ചു വച്ചോ എന്നതിൻെറ, സംഭവ്യതയേയോ, മററു കാര്യ ങ്ങളേയോ സംബന്ധിക്കുന്ന പ്രശ്നങ്ങളുമായി അതിന് ബന്ധമുണ്ട്. വർത്തമാനപ്പത്രങ്ങളിലെ പരസ്യങ്ങളും നോട്ടീസ് ഒതുക്കുന്നതിനു ശ്രമിച്ചു എന്ന ആരോപണ ത്തെ നിഷേധിക്കുന്നതാണു്. കൂടാതെ മുളന്തുരുത്തി തീ രുമാനങ്ങൾ ഉൾക്കൊള്ളുന്ന എഫ്. ഓ. അക്കത്തിൽ

മലങ്കര അസോസ്യേഷൻ രൂപവൽക്കരിച്ചയോഗത്തി ൻെറ നടപടികളും രേഖപ്പെടുത്തിയിട്ടുള്ളതിൽ നോട്ടീസുകൾ അയയ്ക്കേണ്ട പ്രത്യേക രീതികൾ ഒന്നുംതന്നെ വ്യവസ്ഥചെയ്തിട്ടില്ല. അതുകൊണ്ടു സ്വമനസ്സാലെ രൂപവൽക്കരിക്കപ്പെടുന്ന അസോസ്യേഷനുകൾ, ക്ലബ്ബുകൾ, എന്നിവ സ്വീകരിക്കുന്ന സാധാരണ ഭൂളകൾ അനുസരിച്ചാൽ ധാരാളം മതിയാകും. അതായതു് പ്രത്യേകരൂളുകളുടെ അഭാവത്തിൽ, മാനേജിംഗ് കമ്മററി തീരുമാനിക്കുന്ന സമ്പ്രദായം പ്രാബല്യത്തിൽ വരുത്തണമെന്നത്രേ. എന്നാൽ ഇപ്പോഴത്തെ അപ്പീലിന് കാരണമായ വിധിയിൽ കേരളാ ഹൈക്കോടതി, വ്യത്യസ്തമായ വീക്ഷണമാണു സ്വീകരിച്ചതു്. അവരുടെ കാരണങ്ങൾ വിധിന്യായത്തിൻെറ 48-ാം ഖണ്ഡികയിൽ കാണുന്നു. ഈ വിധി 1957-ലെ കേരളാ ലോ ജേർണലിൻെറ 83-ാം പേജിൽ റിപ്പോർട്ടുചെയ്തിരിക്കുന്നു. കാതോലിക്കോസ്സിനെ നിയമാനുസൃതം നിയമിക്കപ്പെട്ടതാണെങ്കിൽ തന്നെയും, അദ്ദേഹത്തിന് മലങ്കര അസോസ്യേഷനിലോ, മാനേജിംഗ് കമ്മററിയിലോ, അതിൻെറ അംഗമായോ, പ്രസിഡണ്ടായോ, സ്ഥാനം നൽകിയിട്ടില്ലെന്നും, തൽഫലമായി 59 അക്കംപോലെ ഒരു നോട്ടീസ് പുറപ്പെടുവിപ്പിക്കുന്നതിന് അദ്ദേഹത്തിന് അർഹതയില്ലെന്നുമാണ് കേരളാ ഹൈക്കോടതിയിലെ പണ്ഡിതരായ ജഡ്ജിമാർ അഭിപ്രായപ്പെട്ടിരിക്കുന്നു്. വൈസ് പ്രസിഡൻെറന്മാർ എന്ന നിലക്കു മൂന്നു മെത്രാപ്പോലീത്തന്മാർ ചേർന്നു 60 അക്കവും മാനേജിംഗ് കമ്മററി അംഗങ്ങൾ ചേർന്നു 61 അക്കവും പുറപ്പെ

ടുവിച്ചെന്നു ചൂണ്ടിക്കാണിച്ച ശേഷം ആരു് നോട്ടീസു നൽകണമെന്നതു സംബന്ധിച്ചുള്ള പ്രത്യേക റൂളുകളുടെ അഭാവത്തിൽ, 60, 61 അക്കങ്ങളെ, അർഹരായ ആളുകൾ പുറപ്പെടുവിച്ച നിജവും സാധുതവുമുള്ള നോട്ടീസ്സായി സ്വീകരിക്കേണ്ടതാണെന്നു ഹൈക്കോടതി ചൂണ്ടിക്കാണിച്ചിരിക്കുന്നു.

60 അക്കം, വൈസ്പ്രസിഡണ്ടന്മാർ എല്ലാവരും ചേർന്നു പുറപ്പെടുവിച്ചതല്ലെന്ന വസ്തുത ഹൈക്കോടതി അവഗണിച്ചിരിക്കുകയാണെന്ന് അപ്പീൽപ്രതിയുടെ പണ്ഡിതനായ അഭിഭാഷകൻ ശക്തിയായി വാദിക്കുന്നുണ്ട്. വാദിഭാഗത്തെ മെത്രാപ്പോലീത്തന്മാരും വൈസ്പ്രസിഡണ്ടന്മാരാണെന്നും, അവർ നോട്ടീസ് (60 അക്കം) പുറപ്പെടുവിക്കുന്നതിൽ ചേർന്നിട്ടില്ലെന്നുമാണ് ഇതിനു കാരണമായി അദ്ദേഹം പറയുന്നതു്. ഈ വാദത്തിൽ യാതൊരു കഴമ്പുമില്ല. പ്രാദേശികസഭയുടെ ലൗകികവും, ആത്മീയവുമായ ഭരണാധികാരം ലഭിക്കണമെങ്കിൽ യാക്കോബായ സുറിയാനിസഭയുടെ മെത്രാപ്പോലീത്താ, സ്വദേശി ആയിരിക്കണമെന്നും, അദ്ദേഹത്തെ പാത്രിയക്കീസോ, അദ്ദേഹത്തിന്റെ പ്രതിനിധിയോ വാഴിച്ചിരിക്കണമെന്നും, ജനങ്ങൾ തങ്ങളുടെമെത്രാപ്പോലീത്താ ആയി സ്വീകരിച്ചിരിക്കണമെന്നും, 1889 ജൂലൈ 12-ാംതീയതി പ്രഖ്യാപിച്ച തിരുവിതാംകൂർ റോയൽക്കോടതി വിധിയിൽ (ഡി. വൈ. അക്കം) വ്യക്തമായി പ്രസ്താവിച്ചിട്ടുണ്ട്. തീർച്ചയായും മലങ്കര സഭയെ ഒന്നടങ്കം പ്രതിനിധീകരിക്കുന്ന മലങ്കര അസോ

സ്വ്യഷൻെറ അംഗീകരണം പാത്രിയർക്കീസ് വാഴിക്കു
ന്ന മെത്രാപ്പോലീത്തന്മാർക്കു് ലഭിച്ചിരിക്കേണ്ടതാണെ
ന്നും ഈ വ്യവഹാരത്തിലെ വിധിയുടെ 57, 58 ഖണ്ഡി
കകളിൽ ജില്ലാജഡ്ജി ഖണ്ഡിതമായി തീരുമാനിച്ചി
രിക്കുന്നു. വാദിഭാഗം കക്ഷിയിലെ മെത്രാപ്പോലിത്ത
ന്മാരെ അപ്രകാരം അംഗീകരിക്കപ്പെട്ടിരുന്നില്ലെന്നും അ
തുകൊണ്ടു് അവർ വൈസ് പ്രസിഡണ്ടന്മാരാകുക സാ
ദ്ധ്യമല്ലെന്നും, അതിനാൽ അവരെക്കൂടെ ചേർത്തു പുറ
പ്പെടുവിക്കാഞ്ഞതിനാൽ 60 അക്കം നോട്ടീസിനു ന്യൂന
ത ഉണ്ടാകുന്നതല്ലെന്നും അദ്ദേഹം അഭിപ്രായപ്പെട്ടിരി
ക്കുന്നു. അതുകൊണ്ടു ശരിയായുള്ള ആളുകൾ ചേൎന്നാ
ണു് 60, 61 അക്കം നോട്ടീസുകൾ പുറപ്പെടുവിച്ചതു്
എന്ന ഹൈക്കോടതിയുടെ തീരുമാനം തികച്ചും ശരി
യാണു്. എന്നാൽ എല്ലാ പള്ളികൾക്കും നോട്ടീസ്
അയച്ചിരുന്നോ എന്ന പ്രശ്നത്തെ സംബന്ധിച്ചു് വി
ശ്വസനീയവും നിർണ്ണായകവുമായ തെളിവുകൾ ഇല്ലെ
ന്നു ഹൈക്കോടതി അഭിപ്രായപ്പെട്ടിരിക്കുന്നു. പ്രതി
ഭാഗം 22, 28 സാക്ഷികളുടെ മൊഴികൾ സംബന്ധിച്ചു
പരാമർശനം നടത്തിയശേഷം 60, 61 അക്കം നോട്ടീ
സുകൾ അർഹരായ ആളുകൾ പുറപ്പെടുവിച്ചതാണെ
ങ്കിലും, എല്ലാ പള്ളികൾക്കും പ്രത്യേകിച്ചു വാദിഭാഗ
ത്തു് ഉള്ളവർക്കു നോട്ടീസ് നൽകി എന്നു സ്ഥാപിക്കുന്ന
തിനു് ആവശ്യമായ തോതിലുള്ള തെളിവുകൾ, രേഖ
പ്പെടുത്തിയിട്ടുള്ള തെളിവുകളിൽ കാണുന്നില്ലെന്നാണു
ഹൈക്കോടതി തീരുമാനിച്ചിരിക്കുന്നതു്. വസ്തുതകളെ

സംബന്ധിച്ചു തീരുമാനിക്കുന്ന അവസാന കോടതിയുടെ, വസ്തുതകളെപ്പററിയുള്ള തീരുമാനങ്ങൾക്കു പിന്നിലേക്കു ഞങ്ങൾ സാധാരണ പോകാറില്ല. എന്നാൽ ഇപ്പോഴത്തെ കേസ്സിലേക്കു രേഖപ്പെടുത്തിയിട്ടുള്ള സുപ്രധാനങ്ങളായ പല വസ്തുതകളെയും പണ്ഡിതരായ ഹൈക്കോടതിജഡ്ജിമാർ അവഗണിച്ചു കളഞ്ഞെന്നാണു ഞങ്ങൾക്കു തോന്നുന്നതു്. അവയെ പരിഗണിച്ചിരുന്നെങ്കിൽ എല്ലാ പള്ളികൾക്കും യോഗത്തെസംബന്ധിച്ചു നന്നായി അറിയാമായിരുന്നു എന്നു നിശ്ചയമായും കാണിക്കുമായിരുന്നു. നോട്ടീസുകൾ പുറപ്പെടുവിക്കുന്നതുമായി വ്യക്തിപരമായി ബന്ധപ്പെട്ടിരുന്ന ആളും, മാർ ഗീവറുഗീസ് ദീവന്നാസ്യോസിൻെറ സെക്രട്ടറിയുമായിരുന്ന പ്രതിഭാഗം 29-ാം സാക്ഷിയുടെ മൊഴികളെ പൂർണ്ണമായി അവഗണിച്ചുകൊണ്ടാണു പണ്ഡിതരായ ഹൈക്കോടതി ജഡ്ജിമാർ തീരുമാനത്തിലെത്തിച്ചേർന്നതു് എന്നു വിധിന്യായം സ്പഷ്ടമാക്കുന്നുണ്ടു്.

വാദിഭാഗത്തെ മെത്രാപ്പോലീത്തന്മാർക്കു നോട്ടീസ് അയച്ചതായി തോന്നുന്നില്ല എന്നു പറഞ്ഞ പ്രതിഭാഗം സാക്ഷികളുടെ മൊഴിയിലേക്കും ഞങ്ങളുടെ ശ്രദ്ധയെ ആകർഷിക്കുകയുണ്ടായി. എന്നാൽ വാദിഭാഗംരണ്ടാം സാക്ഷി കുര്യൻ മാത്യുവിൻെറ മൊഴികളെ ഹൈക്കോടതി പൂർണ്ണമായി അവഗണിച്ചിരിക്കുകയാണ്. പള്ളിപ്രതിനിധികളുടെ യോഗത്തിനു മെത്രാപ്പോലീത്തന്മാർക്കു നോട്ടീസ് അയച്ചില്ലെന്നും, പള്ളികൾക്കു് മാത്രമേ നോട്ടീസ് അയച്ചുള്ളു എന്നുമാണ് അദ്ദേഹത്തിൻെറ മൊഴി. കൂടാതെ നേരത്തെ പ്രസ്താവിച്ചിട്ടുള്ളതുപോലെ വാദി

ഭാഗം മെത്രാപ്പോലീത്തന്മാരെ മലങ്കര അസോസ്യേഷൻ ഒരിക്കലും അംഗീകരിച്ചിരുന്നില്ല. അതുകൊണ്ടു് അവക്കു് നോട്ടീസ് അയയ്ക്കേണ്ട ആവശ്യമില്ലായിരുന്നു. 1106-ലെ യോഗം (98 ബി. അക്കം) വിളിച്ചുകൂട്ടുന്നതിനുള്ള നോട്ടീസ് വാദിഭാഗത്തെ മെത്രാപ്പോലീത്തന്മാക്കു നൽകി എന്നതു വാസ്തവമാണു്. എന്നാൽ ഒരു യോജിപ്പു് ഉണ്ടാക്കുന്നതിനുവേണ്ടിയുള്ള ഒരു പ്രത്യേക സന്ദർഭമായിരുന്നു അതു്. ഞങ്ങളുടെ മുമ്പിൽവച്ചിട്ടുള്ള രേഖകളിൽ വാദികൾ വിസ്തരിച്ചിട്ടുള്ള ഏതെങ്കിലും സാക്ഷി (മെത്രാപ്പോലീത്താ ആണെങ്കിലും) അദ്ദേഹത്തിനോ, അദ്ദേഹത്തിൻെറ പള്ളിക്കോ നോട്ടീസ് അയച്ചില്ല എന്നു പ്രസ്താവിച്ചതായി കാണുന്നില്ല എന്ന സംഗതി, പ്രാധാന്യമർഹിക്കുന്നു. കൂടാതെ പത്രപ്പരസ്യങ്ങൾമുഖേനയുള്ള നോട്ടീസുകൾ (62, 63 അക്കങ്ങൾ) ഇരുഭാഗത്തേയും പള്ളികൾക്കും, മെത്രാപ്പോലീത്തന്മാക്കും മതിയായ നോട്ടീസ് ആകുന്നതാണു്. അപ്പീൽവാദിയുടെ പണ്ഡിതനായ അഭിഭാഷകൻ, വാദിഭാഗത്തുനിന്നു വിസ്തരിച്ച, ചില സാക്ഷികളുടെ മൊഴിയിൽനിന്നുമുള്ള ഭാഗങ്ങൾ ഞങ്ങളുടെ ശ്രദ്ധയിൽപ്പെടുത്തിയിട്ടുണ്ടു്. അവക്കു നോട്ടീസ് നൽകിയിരുന്നെങ്കിൽത്തന്നെയും, അതിനെ ഗണിക്കുകയില്ലായിരുന്നെന്നും അതു് അവരുടെ പള്ളികളിൽ വായിക്കുമായിരുന്നില്ലെന്നുമാണു് ഈ സാക്ഷികൾ പറയുന്നതു്. നേരത്തെ പ്രസ്താവിച്ചിട്ടുള്ളപോലെ, വാദിഭാഗം കക്ഷികളുടെ ഈ മനോഭാവം, അവരുടെ പള്ളികൾക്കു് നോട്ടീസ് അയയ്ക്കണമെന്നുള്ള കർത്തവ്യത്തിൽനിന്നു പ്രതികളെ ഒഴിവാക്കാവുന്നതല്ല.

എന്നാൽ ഈ മനോഭാവം മനസ്സിലാക്കിയതുകൊണ്ടു്, വാദികളിൽനിന്നും നോട്ടീസ് മറച്ചുവയ്ക്കാൻ പ്രതികൾക്ക കാരണമില്ല എന്നതു് അവിതർക്കിതമാണു്. വാദിഭാഗംകക്ഷിയെന്നു് വാദിഭാഗം 5-ാംസാക്ഷിപോലും സമ്മതിക്കുന്ന പ്രതിഭാഗം 25-ാംസാക്ഷിയുടെ മൊഴിയും പണ്ഡിതരായ ജഡ്ജിമാർ ശ്രദ്ധിച്ചിട്ടില്ല. തന്റെ പള്ളിക്കു് നോട്ടീസ് ലഭിച്ചിട്ടില്ലെന്നു് അദ്ദേഹം പരാതിപ്പെടുകയുണ്ടായില്ല. നോട്ടീസ് നല്കുന്നതു സംബന്ധിച്ചു പ്രത്യേകരൂപങ്ങൾ ഇല്ലെന്നുകാണുന്ന പണ്ഡിതരായ ജഡ്ജിമാർ അവയുടെ അഭാവത്തിൽ പത്രപ്പരസ്യം എന്തുകൊണ്ടു മതിയായ നോട്ടീസായി പരിഗണിക്കുവാൻ പാടില്ല എന്നുള്ള കാരണവുംപറയുന്നില്ല. 59, 60, 61 അക്കം തെളിവുകൾ കൂടാതെതന്നെ പത്രപ്പരസ്യങ്ങൾ (62, 63 അക്കങ്ങൾ) എല്ലാ പള്ളികൾക്കും മതിയായ നോട്ടീസ് ആകുമെന്നു ഞങ്ങൾകാണുന്നു. മുമ്പുപ്രസ്താവിച്ച സ്ഥലത്തുംതീയതിയിലും ഒരു യോഗം നടത്തുവാൻ പോകുന്നു എന്നതു് ഏതെങ്കിലും പ്രത്യേകപള്ളിക്കു് അറിയുവാൻ പാടില്ലായിരുന്നു എന്നതിനും തെളിവുകൾ ഒന്നുംതന്നെയില്ല. ഞങ്ങളുടെ മുമ്പിൽ വന്നിട്ടുള്ള വസ്തുതകൾകൊണ്ടു വാദിഭാഗം പള്ളികൾ ഉൾപ്പെടെ എല്ലാ പള്ളികൾക്കും നോട്ടീസ് നൽകിയിട്ടുണ്ടെന്നു ഞങ്ങൾക്കു തൃപ്തികരമായി ബോദ്ധ്യംവന്നിട്ടുണ്ടു്. രേഖപ്പെടുത്തിയിട്ടുള്ള തെളിവുകൾ സംബന്ധിച്ചു പൂർണ്ണവും, നീതിപൂർവവുമായ പരിഗണനയ്ക്കുശേഷം ഈ പ്രശ്നം സംബന്ധിച്ചുള്ള ജില്ലാകോടതിയുടെ വസ്തുതാതീരുമാനം നിരാകരിക്കുന്നതിനു മതിയായകാരണം കാണുന്നില്ല. കേസിന്റെ സ്വാഭാവികതയേയും, കേസിലെ പ്രശ്ന

ത്തേയും സംബന്ധിക്കുന്ന പ്രധാന തെളിവുകളെ കുറെയെല്ലാം തെററിദ്ധരിച്ചും, കുറെയെല്ലാം അവഗണിച്ചും കൊണ്ടാണു ഹൈക്കോടതിയുടെ ഇതു സംബന്ധിച്ച തീരുമാനമെന്നു ഞങ്ങൾക്കു തോന്നുന്നു.

നോട്ടീസുകളിൽ അപ്രധാനമായ ന്യൂനതകൾ കണ്ടുപിടിക്കുന്നതിനും, അപ്പീൽ പ്രതിയുടെ പണ്ഡിതനായ അഭിഭാഷകൻ ശ്രമം നടത്തിയിട്ടുണ്ട്. ഉദാഹരണമായി, 59 അക്കം ഒഴിച്ചുള്ള നോട്ടീസുകളിൽ അജൻഡാ ഉൾപ്പെടുത്തിയിരുന്നില്ലെന്നു വാദിക്കുകയുണ്ടായി. അത്തരം തടസ്സം അന്യായത്തിൽ ഉണ്ടായിരുന്നില്ലെന്ന വസ്തുതയ്ക്കു പുറമേ, മററു നോട്ടീസുകളും 59 അക്കവും ഒരുമിച്ച് അയച്ചിട്ടുള്ളതിനാൽ, 59 അക്കത്തിൽ പൂർണ്ണമായി ചേർത്തിട്ടുള്ള അജൻഡാ, ഈ നോട്ടീസുകൾക്കും ബാധകമാകുമെന്നു സ്പഷ്ടമാണ്. ഞങ്ങളുടെ അഭിപ്രായത്തിൽ എം. ഡി. സിമ്മനാരിയോഗം ശരിയായി നടത്തപ്പെട്ടതാണ്. ഒന്നാംപ്രതിയുംഇപ്പോൾ അപ്പീൽ വാദിയും നിയമാനുസരണം നിയമിക്കപ്പെട്ട **മലങ്കര മെത്രാപ്പോലീത്താ** ആണെന്നു ഞങ്ങൾകാണുന്നു. അതുകൊണ്ടു അദ്ദേഹം സഭവക സ്വത്തുക്കളുടെ **എക്സ് ഒഫീഷ്യോ ട്രസ്റ്റിയുമാണ്**. മരിച്ചുപോയ 2, 3 പ്രതികളെ സംബന്ധിച്ച പ്രശ്നമേയില്ല. നേരത്തെതന്നെ അവരെ യഥോചിതം വിളിച്ചുക്കൂട്ടിയ മലങ്കര അസോസ്യേഷൻ യോഗത്തിൽ തെരഞ്ഞെടുത്തതും, ശരിയായ രീതിയിൽ ട്രസ്റ്റികൾ ആക്കിയതുമായിരുന്നു. തന്മൂലം പ്രതികളുടെ

ട്രസ്റ്റിസ്ഥാനത്തിന്റെ സാധുതയെ, വാദികൾക്ക് അവരുടെ പ്രാതിനിദ്ധ്യനിലയിൽ പോലും ചോദ്യംചെയ്യുക സാദ്ധ്യമല്ല.

അതിനാൽ ഈ അപ്പീൽ സ്വീകരിച്ചുകൊണ്ടും, കേരളാഹൈക്കോടതി വിധി അസ്ഥിരപ്പെടുത്തിക്കൊണ്ടും ജില്ലാക്കോടതി വിധി പ്രാബല്യത്തിൽ വരുത്തിക്കൊണ്ടും ഞങ്ങൾ ഉത്തരവിടുന്നു. അപ്പീൽ പ്രതിയും, പുതിയതായി കൂട്ടിച്ചേർത്ത പ്രതികളും ചേർന്ന് അപ്പീൽ വാദിക്ക് ഈ അപ്പീലിന്റെ ചെലവുകൾ നൽകേണ്ടതാണ്. അപ്പീൽ പ്രതി എല്ലാ കോടതികളിലേയും ചെലവുകളും നൽകേണ്ടതത്രേ.

ട്രസ്റ്റ് സ്വത്തുക്കളുടെ സുരക്ഷിതത്വത്തിനു വേണ്ടിയുള്ള എല്ലാ ഇടക്കാല ഉത്തരവും റദ്ദാക്കപ്പെട്ടിരിക്കുന്നു.

(വിധിയുടെ പൂർണ്ണരൂപം)